# EFFECTIVE ADCOM ഇഫെക്ടീവ് ആഡ്കോം

MAY 2018 Vol. 4 Issue 40 മലയാളത്തിലെ ആദ്യത്തെ അഡ്വർടൈസിംഗ് & മാർക്കറ്റിംഗ് മാസിക Price: ₹50/-

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION

## DEVAPRASANTH FILMS

**The World's First Rating Based In-Film Branding Company**

## അവധിക്കാലം ആഘോഷമാക്കാനും ഓർമ്മയിൽ സൂക്ഷിക്കാനും

Career Guidance

## ചരിത്രം ഉറങ്ങുന്ന ആഗ്ര

Travelogue

## Digital Marketing

## പരസ്യ ബജറ്റ്

## സിനിമ വന്ന വഴി

## പത്ര വിശേഷം

• MODELING • STUDENTS' CORNER • SOFTWARE • MOTIVATION • MEDIA

# ഉള്ളടക്കം

Cover: Devaprasanth

Vol. 4 | Issue 40 | May 2018












Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

effectiveadcom/posts 09846057461
/effective.adcom /effective-adcom

To read online:
www.effectiveadcom.com






# EDITORIAL

## ചെറുക്കണം ജീർണ്ണതയെ

സമൂഹത്തേയും മാധ്യമങ്ങളേയും ജിജ്ഞാസയോടെയും ഗൗരവത്തോടെയും വീക്ഷിക്കുന്ന ആർക്കും തന്നെ മാധ്യമ സ്വാതന്ത്ര്യത്തിനുമേൽ പരക്കുന്ന കാർമേഘങ്ങളെ നിസ്സാരമായി കാണാനാകില്ല. സ്വയം ജീർണ്ണതയെ വരിക്കുന്ന ഒരു സമൂഹത്തിനു മാത്രമേ അതിനെ അവഗണിക്കുവാൻ കഴിയുകയുള്ളൂ. ജനാധിപത്യത്തിന്റെ ഓരോ തൂണുകളും ഒന്നൊന്നായി തുരുമ്പിച്ചുകൊണ്ടിരിക്കുന്നു എന്ന പ്രതീതിയാണ് ഇപ്പോൾ സമൂഹമനസ്സിൽ കടന്നുകൂടിയിരിക്കുന്നത്.

അപ്രിയ സത്യങ്ങളുടെ മേലുണ്ടാകുന്ന അസഹിഷ്ണുതയാണ് എല്ലാ അസ്വസ്ഥതകൾക്കും കാരണം. അത് എല്ലാക്കാലത്തും അങ്ങനെതന്നെയായിരുന്നു. ഭരണത്തിലേറുന്നവർക്ക് സുതാര്യതയെ പലപ്പോഴും ഇഷ്ടത്തോടെ വീക്ഷിക്കാനാവില്ല. അതു തന്നെയാണ് ഇതിന്റെ അടിസ്ഥാനവും. മാധ്യമസ്വാതന്ത്ര്യത്തിനു നേരെ ചീറിയടുത്ത പല ഭരണാധികാരികളേയും ചരിത്രം കാട്ടിത്തന്നിട്ടുണ്ട്.

ഭാരത ജനാധിപത്യത്തിന്റെ കാവൽക്കാരായി എല്ലാക്കാലത്തും നിലനിന്നിട്ടുള്ളത് മാധ്യമങ്ങളാണ്. ചില ഭാഗങ്ങളിലെങ്കിലും സ്വാർത്ഥതയും സ്വജനപക്ഷപാതവും തലപൊക്കിയിട്ടുണ്ടെങ്കിലും വ്യാജ വാർത്തകളേയും കള്ളപ്രചരണങ്ങളേയും മാന്യതയുള്ള മാധ്യമങ്ങൾ പ്രോത്സാഹിപ്പിക്കാറില്ല. മാധ്യമ പ്രവർത്തനത്തിലെ മാന്യതയും ആഭിജാത്യവും തിരിച്ചറിഞ്ഞവരും ദേശസ്നേഹത്തെ ഉയർത്തിപ്പിടിച്ചവരുമായിരുന്നു ഭാരതത്തിലെ മാധ്യമപ്രവർത്തകരിൽ ഏറെയും. അപവാദങ്ങളുണ്ടാകാമെങ്കിലും ജനാധിപത്യത്തിന്റെ ശക്തമായ താങ്ങായി നിൽക്കുന്നത് ഇന്നും ഈ നാലാം തൂണു തന്നെയാണ്. അതിനെ തുരുമ്പിക്കാതെ, ജീർണ്ണിക്കാതെ സംരക്ഷിക്കുവാൻ ജാഗ്രത പുലർത്തേണ്ടതുണ്ട്. നാലു തൂണുകളും പരസ്പരം താങ്ങായി നിന്നാൽ വരും തലമുറയ്ക്ക് നല്ലൊരു ഭാരതത്തെ അതിന്റെ മഹത്വത്തോടെ തന്നെ കൈമാറാനാകും.

സ്നേഹപൂർവ്വം,

**ചീഫ് എഡിറ്റർ**




# The World's First Rating Based In-Film Branding Company

പരസ്യമേഖല മാറുകയാണ്. പരമ്പരാഗത പരസ്യരീതികൾക്കും മാധ്യമങ്ങൾക്കും വെല്ലുവിളി ഉയർത്തി കൊണ്ട് ഉയർന്നു വരുന്ന മേഖലയാണല്ലോ ഡിജിറ്റൽ അഡ്വർട്ടൈസിംഗിന്റേത്. അതേപോലെ മികച്ച രീതിയിൽ വളർന്നു വന്നുകൊണ്ടിരിക്കുന്ന മറ്റൊരു പരസ്യമേഖലയാണ് 'In-Film Advertising'. സിനിമ ഒരു കലയും വ്യവസായവുമാണ്. എന്നാൽ സിനിമയോട് ഇഴ ചേർന്നു വികസിക്കുന്ന പരസ്യത്തിന്റെ മറ്റൊരു മേഖലയാണ് ഇൻ – ഫിലിം അഡ്വർട്ടൈസിംഗ് അഥവാ സിനിമയ്ക്കുള്ളിലെ പരസ്യതന്ത്രങ്ങൾ.

സിനിമയ്ക്കു മുൻപും ഇടവേളകളിലും തീയറ്ററുകളിൽ പരസ്യപ്രദർശനം ഒരു പരമ്പരാഗത സമ്പ്രദായമാണ്. എന്നാൽ സിനിമ കാണാൻ തിയറ്ററുകളിൽ വരുന്ന ഒരു വലിയ വിഭാഗം ഈ പരസ്യങ്ങൾ കാണുന്നില്ല എന്നത് ഒരു യാഥാർത്ഥ്യമാണ്. വൈകി വരുന്നവർ സിനിമയ്ക്കു മുൻപുള്ള പരസ്യങ്ങൾ കാണുന്നില്ല. ഇടവേളകളിൽ പലരും തീയറ്ററിനുള്ളിൽ ഉണ്ടാകുകയുമില്ല. ടിവി പ്രേക്ഷകർക്കും പരസ്യത്തിന്റെ ഇടവേളകളിൽ ചാനൽ മാറ്റി മാറ്റി പോകുന്ന ശീലമുള്ളതിനാൽ പല പരസ്യങ്ങളും കാണുന്നില്ല. ഈ സാഹചര്യത്തിലാണ് സിനിമയെതന്നെ പരസ്യങ്ങൾക്കുള്ള മാധ്യമമായി ഒരുക്കിയെടുക്കുന്നത്. സ്ക്രിപ്റ്റിംഗ് മുതൽ വിഷ്വലുകളിലും സംഭാഷണങ്ങളിലും ബ്രാൻഡുകൾ സ്ഥാനം പിടിക്കുന്നു. കാഴ്ചക്കാർ അറിയാതെ തന്നെ ഈ ബ്രാൻഡുകൾ അവരുടെ മനസ്സിൽ ആഴത്തിൽ പതിയുന്നു. സിനിമയും പരസ്യവും തമ്മിൽ ഇഴപിരിയാനാവാത്ത ഒരു ബന്ധം രൂപപ്പെടുന്നു.

ഇൻഫിലിം അഡ്വർട്ടൈസിംഗ് എന്ന ഈ പരസ്യശാഖയിൽ ലോകത്തുതന്നെ ആദ്യമായി റേറ്റിംഗ് അടിസ്ഥാനമാക്കിയുള്ള ഇൻ–ഫിലിം ബ്രാൻഡിംഗ് സിസ്റ്റത്തിന് (Rating Based In-film Branding) രൂപം കൊടുത്തു പ്രവർത്തിച്ചുവരുന്ന പ്രസ്ഥാനമാണ് ദേവപ്രശാന്ത് ഫിലിംസ്, ഇതിന്റെ ചെയർമാനും മാനേജിംഗ് ഡയറക്ടറുമായ **ദേവപ്രശാന്ത്** തന്റെ കാഴ്ചപാടുകളും അനുഭവങ്ങളും ആഡ്കോമിന്റെ വായനക്കാരുമായി പങ്കുവയ്ക്കുകയാണ്.









## എത്രകാലമായി ഈ പരസ്യ മേഖലയിൽ പ്രവർത്തനം ആരംഭിച്ചിട്ട്?

എനിക്ക് 18 വർഷത്തെ വർക്കിംഗ് എക്സ്പീരിയൻസാണ് ഉള്ളത്. MBA എടുത്തശേഷം ആദ്യഘട്ടത്തിൽ MNC യിൽ Country Head ആയി ജോലി ചെയ്തിരുന്നു. കഴിഞ്ഞ നാലു വർഷമായി അഡ്വർടൈസിംഗ് രംഗത്ത് പ്രവർത്തിക്കുന്നു. കുറെക്കാലം ആഡ്ഫിലിമിന്റെ പ്രൊഡക്ഷനിലുണ്ടായിരുന്നു. ഇപ്പോൾ ഇൻ-ഫിലിം ബ്രാൻഡിംഗിലാണ് ശ്രദ്ധ കേന്ദ്രീകരിച്ചിരിക്കുന്നത്. ഒരു പത്താം ക്ലാസ്സിലെ പ്രണയം എന്ന ഫീച്ചർ ഫിലിമിന്റെ കോ-പ്രൊഡ്യൂസറായിരുന്നു.

## റേറ്റിംഗ് ബേസ്ഡ് ഇൻ-ഫിലിം ബ്രാൻഡിംഗ് എന്നതു ആരുടെ ഐഡിയയാണ്? ഒന്നു വിശദീകരിക്കാമോ?

ഇത് ഞാൻ തന്നെ കണ്ടെത്തിയ ഒരു ആശയമാണ്. ഇൻ-ഫിലിം ബ്രാൻഡിങ്ങിനായി പണം മുടക്കുന്നവർക്ക് അതിന്റെ മൂല്യം പൂർണ്ണമായും പ്രയോജനപ്പെടണം എന്ന ചിന്തയിൽ നിന്നാണ് ഈ ആശയം രൂപപ്പെട്ടത്. ഒരോ സിനിമയിലേയും ക്രൂവിന്റേയും താരങ്ങളുടെയും റേറ്റിംഗ് അനുസരിച്ചാണ് ബ്രാൻഡിംഗിനുള്ള മൂല്യം നിർണ്ണയിക്കുന്നത്. അഭിനേതാക്കളുടെ സ്റ്റാർ വാല്യുവും ടെക്നീഷ്യൻസിന്റെ മികവും അനുഭവസമ്പത്തും കണക്കിലെടുത്ത് ഓരോ സിനിമയ്ക്കും ഒരു റേറ്റിംഗ് നടത്തുന്നു. അതിനെ ബ്രാൻഡ് ചെയ്യുന്ന പ്രോഡക്ടിന്റെ വിലയും ആനുപാതികമായി പരിഗണിച്ച് ചെയ്യുന്ന ഒരു റേറ്റിംഗാണ് ഇതിന്റെ അടിസ്ഥാനം. സിനിമയുടെ വിജയസാധ്യത ഇതിൽ ഒരു പ്രധാന ഘടകമാണ്. ശാസ്ത്രീയമായ വിലയിരുത്തലുകൾക്കായി ഒരു വിദഗ്ദ്ധ ടീം പ്രവർത്തിക്കുന്നുണ്ട്. മാർക്കറ്റ് റിസർച്ചും ഡാറ്റകളുടെ വിശകലനവും എല്ലാം നടത്തിയാണ് ഓരോ ഘട്ടവും മുന്നോട്ടു പോകുന്നത്. ഇതുവരെ പല സ്റ്റേജിലുള്ള മുപ്പതോളം സിനിമകളിലായി അറുപതോളം ബ്രാന്റുകളെ പ്രമോട്ട് ചെയ്യുവാൻ സാധിച്ചു. നൂറിലധികം ബ്രാൻഡുകളുമായി ഞങ്ങൾ ധാരണയിലായിട്ടുണ്ട്.

## മലയാള സിനിമകൾ മാത്രമാണോ ഇപ്പോൾ ഇൻ-ഫിലിം ബ്രാൻഡിങ്ങിനായി തെരഞ്ഞെടുക്കുന്നത്?

അല്ല, മലയാളം കൂടാതെ തമിഴ്, തെലുങ്ക്, കന്നട, ഹിന്ദി എന്നീ ഭാഷകളിലുള്ള വിവിധ പ്രൊഡക്ഷൻ കമ്പനികളുമായി ഞങ്ങൾ ധാരണയിലെത്തിയിട്ടുണ്ട്. ഇപ്പോൾ ശ്രീലങ്കയിൽ സിംഹളഭാഷയിലുള്ള സിനിമകൾക്കായി ചർച്ചകൾ നടന്നുകൊണ്ടിരിക്കുകയാണ്. കൂടാതെ ഇന്ത്യയിൽ തന്നെ കൂടുതൽ ഭാഷകളിലുള്ള ചിത്രങ്ങളെ ഉൾപ്പെടുത്തുവാനും ശ്രമങ്ങൾ നടക്കുന്നു. നിയമപ്രകാരമുള്ള എഗ്രിമെന്റിലേർപ്പെട്ടാണ് ഓരോ ഇടപാടും നടത്തുന്നത്.

## എന്തെല്ലാം നേട്ടങ്ങളാണ് ഇൻ-ഫിലിം ബ്രാൻഡിങ്ങ് കൊണ്ട് ഉണ്ടാകുന്നത് ?

ബ്രാൻഡുകൾക്കും ഫിലിം പ്രൊഡക്ഷൻ കമ്പനികൾക്കും ഒരുപോലെ നേട്ടമുണ്ടാകുന്ന ഒരു കാര്യമാണ് ഇൻ-ഫിലിം ബ്രാൻഡിംഗ്. കൃത്യമായി പ്ലാൻ ചെയ്തു വർക്കു ചെയ്യുകയാണെങ്കിൽ മൊത്തം പ്രൊഡക്ഷൻ ബജറ്റിന്റെ ഇരുപതു ശതമാനം വരെ ഇൻ-ഫിലിം ബ്രാൻഡിംഗിലൂടെ നേടുവാൻ സാധിക്കും. ഇത് പ്രൊഡ്യൂസറിന് അഡീഷണൽ വരുമാനമായിട്ടോ അത്രയും നഷ്ടം കുറയ്ക്കലായോ കണക്കാക്കാം.

ബ്രാൻഡുകളെ സംബന്ധിച്ചാണെങ്കിൽ ഒരു സെലിബ്രിറ്റിയെ ബ്രാൻഡ് അംബാസിഡറാക്കുന്നതിന്റെ അത്ര ചെലവു കൂടാതെ ജനമനസ്സുകളിലേക്ക് ആഴത്തിലിറങ്ങുവാൻ സാധിക്കും എന്നുള്ളതാണ്. പരസ്യങ്ങൾ കഥയുടെ ഭാഗമായി മാറുന്നതിനാൽ തങ്ങൾ ഒരു പരസ്യം കാണുകയാണെന്ന ചിന്ത കൂടാതെ ജനങ്ങൾ അതു കാണുകയും ചെയ്യും.



## ദേവപ്രശാന്ത് ഫിലിംസ് എന്ന പ്രസ്ഥാനത്തെപ്പറ്റി?

ദേവപ്രശാന്ത് എറ്റേർണിറ്റി പ്രൈവറ്റ് ലിമിറ്റഡ് എന്ന കമ്പനിയുടെ ഒരു ഡിവിഷനാണ് ദേവപ്രശാന്ത് ഫിലിംസ്. ഫീച്ചർ ഫിലിം പ്രൊഡക്ഷൻ, ഇൻ ഫിലിം ബ്രാൻഡിംഗ്, ഫിലിം ബെയ്സ്ഡ് ഷോസ് ആൻഡ് ഇവന്റ്സ്, VFX / CGI Support എന്നിവയാണ് പ്രധാന പ്രവർത്തനങ്ങൾ. UAEയിലും ശ്രീലങ്കയിലും പ്രതിനിധികളുണ്ട്. ISO സർട്ടിഫിക്കേഷനുവേണ്ടിയുള്ള നടപടികൾ പുരോഗമിക്കുന്നു. ഇൻ ഫിലിം ബ്രാൻഡിംഗിനായി ആഡ് ഏജൻസികളുമായി ചേർന്നു പ്രവർത്തിക്കുവാനും ആലോചനയുണ്ട്.




## ഭാവി പരിപാടികൾ?

റേറ്റിംഗ് ബേസ്ഡ് ഇൻഫിലിം ബ്രാൻഡിംഗിൽ കൂടുതൽ ഭാഷകളിലേക്ക് ആക്ടീവാകുക, ഫിലിം പ്രൊഡക്ഷനിൽ സജീവമാകുക. കൂടാതെ കൊച്ചി കേന്ദ്രമായി ഒരു ഫിലിം അക്കാഡമി സ്ഥാപിക്കണമെന്ന് ആഗ്രഹമുണ്ട്, അതിൽ സിനിമയുമായി ബന്ധപ്പെട്ട എല്ലാ കോഴ്സുകളും ഉണ്ടാകും. സോഷ്യൽ കമ്മിറ്റ്മെന്റുള്ള ഒരു നല്ല തലമുറയെ കലാരംഗത്ത് വളർത്തിയെടുക്കുക എന്നതാണ് ലക്ഷ്യം.

അഭിനയം, തിരക്കഥാരചന, ഗാനരചന എന്നിവയിലും ഞാൻ ആക്ടീവാണ്. ഒരു സിനിമ സംവിധാനം ചെയ്യുവാനുള്ള തയാറെടുപ്പിലുമാണ്.

## കുടുംബം?

ഭാര്യ അനിത ദേവപ്രശാന്ത് എംബിഎ ഗ്രാജ്വേറ്റ് ആണ്. ഇൻഫോപാർക്കിൽ MNC യിൽ വർക്കു ചെയ്യുന്നു. ഒരു മകൾ അദ്രിജ ദേവപ്രശാന്ത് രണ്ടാം സ്റ്റാൻഡേർഡിൽ പഠിക്കുന്നു.

Devaprasanth Films : 9400 862 000
devaprasanthfilms@gmail.com
www.devaprasanthfilms.com
www.facebook.com/DevaprasanthFilms

●






Travelogue

# ചരിത്രം ഉറങ്ങുന്ന ആഗ്ര

ഉത്തർപ്രദേശ് സംസ്ഥാനത്തെ ഒരു പ്രധാനപട്ടണമാണ് ആഗ്ര. ഇന്ത്യയിലെ മുഗൾ സാമ്രാജ്യത്തിന്റെ തലസ്ഥാനനഗരമായിരുന്നു ആഗ്ര. ഡൽഹിയിൽ നിന്ന് 200 കിലോമീറ്റർ തെക്ക്, യമുനാതീരത്ത് സ്ഥിതിചെയ്യുന്നു. മുഗളരുടെ കാലത്തെ ഒട്ടനവധി ചരിത്രസ്മാരകങ്ങൾ ഇവിടെയുണ്ട്. ദില്ലിയിലെ ലോധി രാജവംശത്തിലെ സുൽത്താനായിരുന്ന സിക്കന്ദർ ലോധിയാണ് 1503ൽ ആഗ്ര നഗരം സ്ഥാപിച്ചത് എന്നാണ് ചരിത്രം. അനേകം ചരിത്രസ്മാരകങ്ങളും ആഗ്ര നഗരത്തെ വ്യത്യസ്തമാക്കുന്നു. എത്രയോപേർ ആഗ്ര കണ്ടുകഴിഞ്ഞു താജ് ആസ്വാദിച്ചു കഴിഞ്ഞു. ഇനിയും എത്ര പേർ കാണാനിരിക്കുന്നു. ആ മനോഹാരിതയിലൂടെ ഒന്നു സഞ്ചരിക്കാം

ഉത്തരേന്ത്യൻ സമതലത്തിലൂടെ യാത്ര തുടങ്ങുമ്പോൾ ഞങ്ങൾ ഗൂഗിൾ മാപ്പിന്റെ നിർദേശത്തിൽ വഴി തീരുമാനിച്ചു.. ബദായു, കിസ്ഗന്ജ്, അമനപുർ, ഏട്ട വഴി ആഗ്രയിലേക്ക്.. ഇടയ്ക്ക് രണ്ടു മൂന്നു സ്ഥലത്ത് വിശ്രമിച്ചു.. ധാബയിലെ നാടൻ ഭക്ഷണവും... ആവേശകരമായ യാത്രയും വളരെ രസകരമായ അനുഭവമായിരുന്നു. ഒടുവിൽ ഞങ്ങൾ ആഗ്രയിൽ എത്തി... യാത്ര ഞങ്ങളെ തളർത്തിയിരുന്നു.. എന്നാൽ ലോകത്തെ തന്നെ അദ്ഭുതങ്ങളായി ചരിത്ര പാഠപുസ്തകത്തിൽ പഠിച്ച താജ്മഹലും ചുവപ്പ് കോട്ടയും മഹാനായ അക്ബറിന്റെ ഓർമ്മകൾ തങ്ങി നിൽക്കുന്ന ഫത്തെപ്പൂർ സിക്രിയും ഒക്കെ മനസ്സിൽ പ്രതീക്ഷയുടെ രൂപത്തിൽ കുളിർമ്മ സമ്മാനിക്കുന്നുണ്ടായിരുന്നു. താജ്മഹലിന്റെ കവാടത്തിൽ നിന്നും 1 കിലോമീറ്റർ ദൂരത്തു ഒരു നല്ല ഹോട്ടൽ റൂം എടുത്തു. രാവിലെ നടത്തേണ്ട യാത്രയുടെ ഏകദേശ രൂപം ഗൂഗിൾ വഴി കണ്ടെത്തി മനസ്സിൽ ഉറപ്പിച്ചു. താജ് മഹൽ, ലോകത്തെ അത്ഭുതപ്പെടുത്തിയ വെള്ള കൊട്ടാരം. ഓരോ തവണ ചിത്രങ്ങളിൽ കാണുമ്പോഴും എന്നെയും വല്ലാതെ മോഹിപ്പിച്ചിട്ടുണ്ട് . സത്യത്തിൽ ആഗ്ര തന്നെ മനസ്സുടക്കിയ ഒരു പട്ടണമാണ്. മുഗൾ രാജാക്കൻമാരുടെ ഇന്ദ്രപ്രസ്ഥം. അടുത്ത ദിവസത്തെ യാത്ര അങ്ങോട്ടായിരുന്നു. ഒരുപാട് കാത്തിരിപ്പിന് ശേഷം ഏറെ ആഗ്രഹത്തോടെ അതിലേറെ ആകാംഷയോടെ പോവുമ്പോൾ പറഞ്ഞറിയിക്കാൻ കഴിയാത്ത ആവേശമായിരുന്നു. രാവിലെ 5.30 ന് പുറപ്പെട്ടു. തിരക്കും ചൂടും അത്രയധികവും. സമയത്ത് തന്നെ താജിന്റെ കവാടത്തിൽ എത്തി..

### പ്രണയസൗധത്തിലേക്ക് ഒരു യാത്ര

താജെന്ന ലക്ഷ്യത്തിലേക്കുള്ള യാത്രയായിരുന്നു എനിക്ക് ആഗ്ര. ഷാജഹാന്റെയും മുംതാസിന്റെയും പ്രണയമന്ദിരം കാണാൻ ലോകം ഇന്ത്യയിലെത്തുക, 20000 തൊഴിലാളികൾ 22 കൊല്ലം കഠിനാദ്ധ്വാനം ചെയ്ത് പണിയെടുക്കുക. ടാഗോർ അതിനെ ഇന്ത്യയിലെ



കവിളിലെ കണ്ണീർത്തുള്ളിയെന്ന് വിശേഷിപ്പിക്കുക. മാത്രമല്ല പ്രഭാതത്തിലും സന്ധ്യയിലും പൗർണമിയിലും താജിന് ഓരോ ഭാവങ്ങളാണെന്ന സുഹൃത്തിന്റെ വാക്കുകൾ ഇവയെല്ലാം എന്നിൽ വിസ്മയമുണർത്താൻ ധാരാളമായിരുന്നു.

ഉള്ളിൽ കയറുമ്പോൾ തന്നെ മനസ്സിൽ ഒരു കുളിർമ... എന്നാൽ അകത്താകെ ഇരുട്ട്. കൂടെ വന്നവർ ഫോൺ ഉയർത്തി പിടിച്ച് ഫോട്ടോയെടുക്കാൻ മത്സരിക്കുന്നു. എന്താകാര്യമെന്നറിയാൻ നോക്കുമ്പോൾ അതാ തൊട്ടുമുന്നിൽ വെയിലിൽ തിളങ്ങുന്ന വെണ്ണക്കൽ കൊട്ടാരം. പ്രഭാതകിരണങ്ങൾ ഏറ്റു തിളങ്ങി നിൽക്കുന്നു ലോകത്തെ മഹാൽഭുതം മുന്നിൽ... വെണ്ണക്കല്ലിൽ തീർത്ത ഭീമാകാര സൗന്ദര്യം! അവിസ്മരണീയം! പ്രതീക്ഷിച്ചതിന്റെ പതിൻമടങ്ങ് സൗന്ദര്യം ആവഹിച്ചിരുന്നു ഷാജഹാന്റെ ഈ പ്രേമോപഹാരം.. ഇരുളിൽ നിന്നും വെളിച്ചത്തിലേക്കുള്ള ആ കാഴ്ച പറഞ്ഞാലും മതിയാവില്ല. പ്രഭാതകിരണങ്ങൾ ഏറ്റു ഗോതമ്പ് നിറമാർന്ന താജ് പേർഷ്യൻ, ഒട്ടോമൻ, ഇന്ത്യൻ, ഇസ്ലാമിക് എന്നീ വാസ്തുവിദ്യാ മാതൃകകൾ കൂടിച്ചേർന്നുണ്ടായ മുഗൾ വാസ്തുവിദ്യയുടെ ഉത്തമോദാഹരണമാണ്. പൂർണമായും വെണ്ണക്കല്ലിൽ നിർമ്മിച്ച ഈ സ്മാരകം പൂർത്തിയാകാൻ ഇരുപത്തിരണ്ട് വർഷം എടുത്തു എന്നാണ് കണക്ക്. ഉസ്താദ് അഹമ്മദ് ലാഹോറിയാണ് ഇതിന്റെ പ്രധാന ശില്പി.

താജ്മഹലിന് മൂന്നു പ്രവേശന കവാടമുണ്ട്. തെക്കും വടക്കും പടിഞ്ഞാറും. മറ്റൊരു ഭാഗം തുറക്കുന്നത് യമുന നദിയിലേക്കാണ്. ഞങ്ങൾ തെക്ക് വശത്തിലൂടെ പ്രവേശം നേടി. . പ്രധാന കവാടം കടന്നു ഞങ്ങൾ താജമഹലിലേക്ക് നീങ്ങി. ആദ്യ കാഴ്ച അതി ഗംഭീരമായിരുന്നു. ചിത്രങ്ങളിൽ കണ്ടിരുന്നത് താജ്മഹലിന്റെ ഒരു നിഴലു മാത്രമാണെന്ന് തോന്നിപ്പോയി. അല്ലെങ്കിൽ ആ വെള്ള കൊട്ടാരത്തിന്റെ ഭംഗി അതേപടി ചിത്രങ്ങളിൽ പകർത്താൻ കഴിയില്ലായിരിക്കാം. എന്തായാലും എന്ത് കൊണ്ടാണ് താജമഹൽ ലോകത്തെ അത്ഭുതപ്പെടുത്തുന്നതെന്ന് എനിക്ക് ബോധ്യമായി.

തൂവെള്ള ആകാശത്തിനു കീഴിൽ ആകാശത്ത് നിന്നും ഇറക്കി വെച്ച പോലെ തൂ വെള്ള നിറത്തിൽ ഒരു കൊട്ടാരം. പ്രതിഫലനം പൂർണമാകാൻ യമുനാ നദിയും മുന്നിലെ കുളവും. ഫോട്ടോ എടുക്കുന്നതെല്ലാം മറന്നു കൂടുതൽ അടുത്തേക്ക് പെട്ടെന്ന് നീങ്ങി. അടുത്തേക്ക് നടക്കുന്തോറും വലിപ്പം കൂടി കൂടി വരുന്നു. വെള്ള മാർബിൾ കൊണ്ട് സുന്ദരമായ കൊത്തു പണികൾ. ഇടയ്ക്കിടയ്ക്ക് വില കൂടിയ അപൂർവങ്ങളിൽ അപൂർവങ്ങളായ മറ്റു മാർബിൾ കഷ്ണങ്ങളും, ഭംഗിയുള്ള ആർച്ചുകളും കോണുകളും, തൂണുകളും. ഇന്ത്യൻ, പേർഷ്യൻ മാതൃകയിൽ നിർമിച്ച ഈ കൊട്ടാരം കൊട്ടാരങ്ങളുടെ കിരീടം എന്ന പേരിൽ അറിയപ്പെടുന്നു.

1632 ൽ പണി തുടങ്ങിയ താജ്മഹൽ പൂർത്തിയായത് 1653 ലാണെന്ന് ചരിത്രം പറയുന്നു. മുഗൾ ചക്രവർത്തി ഷാജഹാൻ എന്ന് വിളിക്കപ്പെടുന്ന ഖുറം തന്റെ രണ്ടാം ഭാര്യയായ മുംതാസ് മഹൽ എന്ന് വിളിക്കപ്പെട്ടിരുന്ന അർജുമന്ദ് ബാനുവിന്റെ സ്മരണയിലാണ് ഈ കൊട്ടാരം പണിതത്. ഇന്ന് മുംതാസ് മഹലിന്റെയും, ഷാജഹാന്റെയും ശവകുടീരമാണ് ഈ കൊട്ടാരം. പല രാജ്യങ്ങളിൽ നിന്നും അമൂല്യമായ, വില കൂടിയ മാർബിളുകളാണ് താജമാഹലിനെ അതീവ സുന്ദരമാക്കുന്നത്. കൂടാതെ മാർബിളിൽ കൊത്തിയ പല രൂപങ്ങളും, കോണുകളും ആർച്ചുകളും അത് നിർമിച്ച ശില്പികളുടെ നിപുണത വിളിച്ചോതുന്നവയാണ്. പല സ്ഥലങ്ങളിലും ഖുർആനിലെ വ്യത്യസ്ത വാചകങ്ങൾ കൊത്തിയതും കാണാം. ജ്യാമിതീയ മനോഹരിതയാർന്നതാണ് താജ്. കുംഭഗോപുരത്തിന്റേയും പ്രധാന കമാനത്തിന്റെ വളവിലും മറ്റും ചെയ്തിരിക്കുന്ന പെയിന്റിങ്ങുകൾ കൃത്യമായ ജ്യാമീതീയ രൂപങ്ങളാണ് തീർത്തിരിക്കുന്നത്. എല്ലാ പ്രധാന അരികുകളിലും, ചുവരുകൾ ചേരുന്നിടത്തും ഹോരിങ്ങ്ബോൻ രീതിയിൽ കൊത്തുപണികൾ ചെയ്തിരിക്കുന്നു. വെള്ള ഉൾവശങ്ങളിൽ മണൽക്കല്ലുകൾ ഉപയോഗിച്ചിരിക്കുന്നു. അതുപോലെ വെള്ള മാർബിളിൽ കറുപ്പും ഇരുണ്ടതുമായ കൊത്തുപണികൾ കൊണ്ട് മനോഹരമാക്കിയിരിക്കുന്നത്. എല്ലാ വശങ്ങളും കൃത്യമായ ജ്യാമീതീയ രൂപങ്ങൾ തീർത്തിരിക്കുന്നു. കൊത്തുപണികളും വെള്ള മാർബിളുകളിൽ സത്യമാണെന്ന് തോന്നും വിധം പുഷ്പങ്ങളുടേയും വള്ളി ലതാദികളുടെയും ആകൃതിയിൽ ചെയ്തിരിക്കുന്നു. ഈ കൊത്തുപണികൾ ചെയ്തിരിക്കുന്ന മാർബിളുകൾ നന്നായി മിനുക്കിയിരിക്കുന്നു. വെള്ള മാർബിളുകൾ തുരന്ന് ചെയ്തിരിക്കുന്ന സസ്യലതാദികളുടെ പണികൾ അതിനകത്തു തുരന്ന് പല നി



താജ്മഹൽ

റത്തിലുള്ള മാർബിളുകൾ ഉറപ്പിച്ചിരിക്കുന്ന രീതിയിലാണ്. അകത്ത് കൊത്തി വച്ചിരിക്കുന്ന കല്ലുകൾ, മാർബിൾ, ജാസ്പർ, ജേഡ് എന്നിവ ഉപയോഗിച്ചാണ്. ഇത് തുരന്ന് കൊത്തി വച്ചിരിക്കുന്നത് ചുമരിന്റെ അതേ നിരപ്പിൽ തന്നെയാണ്. ഒറ്റനോട്ടത്തിൽ തുരന്ന് കൊത്തി വച്ചിരിക്കുന്നതാണെന്ന് തോന്നുകയില്ല. ഇതിന്റെ പൂർണ്ണത നന്നായി കാണാവുന്നതാണ്.

യമുനയിലേക്ക് തുറക്കുന്ന ബാൽക്കണിയിൽ ഇരുന്നാൽ ചരിത്രം കണ്ടറിഞ്ഞ യമുനാ നദി ഒന്നുമറിയാത്ത വണ്ണം ഒഴുക്കുന്നു. നേരെ അക്കരെ ഷാജഹാൻ നിർമ്മിക്കാൻ ഉദ്ദേശിച്ചിരുന്നെന്നു പറയപ്പെടുന്ന കറുത്ത താജ്മഹലിന്റെ സ്ഥലവും കാണാം. ഷാജഹാൻ താജ് മഹൽ പണിതതിനു ശേഷം ഒരു കറുത്ത താജ് മഹൽ യമുനയുടെ അക്കരയിൽ ഇപ്പോഴത്തെ താജ് മഹലിന് എതിരായി പണിയാൻ ഉദ്ദേശിച്ചിരുന്നു എന്നത് ഇന്നും നിലനിൽക്കുന്ന ഒരു കഥയാണ്. ഈ ആശയം ഉരുത്തിരിഞ്ഞത്, 1665 ൽ ആഗ്ര സന്ദർശിച്ച യുറോപ്യൻ സന്ദർശകനും ജീൻബാപ്റ്റിസ്റ്റ് ടാവനിയർ എന്ന എഴുത്തുകാരന്റെ ഭാവനാത്മകമായ എഴുത്തിൽ നിന്നാണ്. അതിൽ പറയുന്ന പ്രകാരം അത് പണിയുന്നതിനു മുൻപ് ഷാജഹാനെ തന്റെ മകനായ ഔറംഗസീബ് തടവിലാക്കി എന്നാണ്. യമുന നദിയുടെ എതിർ ഭാഗത്ത് മൂൺലൈറ്റ് ഉദ്യാനത്തിൽ സ്ഥിതി ചെയ്യുന്ന കറുത്ത മാർബിൾ കല്ലുകൾ ഇതിനെ താങ്ങുന്ന തെളിവുകളായിരുന്നു. പക്ഷേ 1990കളിൽ നടത്തിയ ഗവേഷണങ്ങളിൽ ഇത് തെറ്റാണെന്ന് കണ്ടെത്തുകയും, അവശേഷിച്ച വെള്ള മാർബിളുകൾ കറുത്തതായി തീർന്നതാണെന്നും കണ്ടെത്തുകയുണ്ടായി.


താജിന്റെ പുറം ചുമർ


താജിന്റെ ജ്യാമിതീയ മനോഹാരിത


ദിവാൻ ഇ ആം മന്ദിരം

പിന്നീട് ഉള്ളിലേക്ക് കയറി. ജാലിയാൽ മറച്ച് മുംതാസിന്റെയും ഷാജഹാന്റെയും കല്ലറകൾ. മുംതാസിന്റേത് ഒത്ത നടുക്കുതന്നെ. മുംതാസിന്റെ കല്ലറയേക്കാൾ ഉയരം കൂടുതലാണ് ഷാജഹാന്റെ കല്ലറയ്ക്ക്. അകത്ത് കല്ലറയ്ക്ക് മുകളിലായുള്ള തൂക്കുവിളക്കിലെ നേർത്ത പ്രകാശം മാത്രം. തിരക്കിനിടയിലും പരിപൂർണ നിശബ്ദത. ജാലിയെ വലം വച്ച് മച്ചിലെ ചിത്രപ്പണികൾ നോക്കി പുറത്ത് കടന്നു. ഭൂഗർഭ അറകളിൽ പല റൂമുകളും സന്ദർശകർക്ക് നിരോധിത മേഖലകൾ ആണ്. ചില വാതിൽ പഴുതിലൂടെ നോക്കിയാൽ ഉള്ളിൽ പൊടി പിടിച്ചു കിടക്കുന്ന മുറികൾ കാണാം. ചില ഭാഗങ്ങളിലെല്ലാം വിള്ളലുകൾ പ്രത്യക്ഷമാണ്.

ഒരു വശത്തായി താജ്മഹൽ മ്യൂസിയം കാണാം. പൂന്തോട്ടത്തിലൂടെ ചുറ്റിനടന്നു. താജിന്റെ മനോഹാരിത മണിക്കൂറുകൾ തള്ളി നീക്കിയത് അറിഞ്ഞതേയില്ല. ഞങ്ങൾ താജ്മഹലിനോട് വിടപറഞ്ഞു.

തിരിച്ചു പോരുമ്പോൾ ഒരു സങ്കടം ബാക്കിയായിരുന്നു. നിലാവുള്ള രാത്രിയിൽ, ചന്ദ്ര വെളിച്ചത്തിൽ കുളിച്ചു നിൽക്കുന്ന താജ് മഹലിനെ കാണാൻ അപാര ഭംഗിയാണെന്ന് കേട്ടിട്ടുണ്ട്. യമുനാ നദി രാത്രിയിൽ താജിന് കണ്ണാടിയാവുന്നത് കാണാൻ അതിലേറെ


ആഗ്ര കോട്ട


ആഗ്ര കോട്ടയുടെ ബാൽക്കണി

സുന്ദരമാണെന്നു കേട്ടിട്ടുണ്ട്. ആ രണ്ടു കാഴ്ചകളും കാണാൻ കഴിഞ്ഞില്ലെന്ന സങ്കടം. ഇനി മറ്റൊരു സന്ദർഭത്തിലാകാം എന്നു കരുതി. ആ മഹാസൃഷ്ടിയുടെ പിറകിൽ പ്രവർത്തിച്ച കലാകാരന്മാരെ മനസ്സിൽ പ്രണമിച്ചു പുറത്തേക്ക് ഇറങ്ങി. ഇനി അടുത്ത ലക്ഷ്യം ആഗ്രയുടെ ഹൃദയ ഭാഗത്തുള്ള ചുവപ്പുകോട്ട. താജ്മഹലിന് രണ്ടര കിലോമീറ്റർ വടക്കു പടിഞ്ഞാറായാണ് ഈ കോട്ട സ്ഥിതി ചെയ്യുന്നത്. വളരെ പെട്ടെന്ന് തന്നെ ഞങ്ങൾ അവിടെ എത്തി.. ഡൽഹിയിലെ ചുവപ്പ് കോട്ടയോട് സാദൃശ്യം തോന്നിക്കുന്ന നിർമ്മിതി.

## ആഗ്ര കോട്ട

താജ്മഹലിൽ നിന്നും 2 km അകലയാണ് ആഗ്ര കോട്ട. മുഗൾ ചക്രവർത്തിമാരുടെ കൊട്ടാരം. 92 ഏക്കർ സ്ഥലത്ത് വ്യാപിച്ചു കിടക്കുന്ന വലിയൊരു കോട്ട. ആഗ്രഫോർട്ട്, മറ്റു ചിലപ്പോൾ റെഡ്ഫോർട്ട് എന്ന പേരിലും അറിയപ്പെടുന്ന ഈ കോട്ട വാസ്തുശൈലിയിലും രൂപകല്പനയിലും ഡൽഹിയിലെ ചെങ്കോട്ടയെക്കാളും മനോഹരമാണ്. ഏകദേശം 12 മണിയോടെ ഞങ്ങൾ ആഗ്രഫോർട്ടിൽ എത്തി. കത്തുന്ന വെയിലിനു കീഴിൽ മുഗൾ കാലഘട്ടത്തെ ഓർമിപ്പിച്ച് ഏക്കറുകളോളം കോട്ട നീണ്ടുനിവർന്നു കിടക്കുന്നു. ചരിത്രം പറയുന്നത് ആദ്യകാലത്ത്, ചുടുകട്ട കൊണ്ട് നിർമ്മിക്കപ്പെട്ടിരുന്ന ഈ കോട്ട, സികർവാർ ഗോത്രത്തിന്റെ അധീനതയിലായിരുന്നു. 1080–ൽ ഗസ്നവികൾ ഇത് പിടിച്ചെടുത്തു എന്നതാണ് കോട്ടയെക്കുറിച്ചുള്ള ആദ്യ ചരിത്ര പരാമർശം. ദില്ലി സുൽത്താനായിരുന്ന സിക്കന്ദർ ലോധി (1487-1517), ആഗ്രയിലേക്ക് തലസ്ഥാനം മാറ്റുകയും ഈ കോട്ടയിൽ നിന്നും ഭരണം നടത്തുകയും ചെയ്തിട്ടുണ്ട്. ഇക്കാലത്ത് ആഗ്രക്ക് ഒരു രണ്ടാംതലസ്ഥാനം എന്ന പദവി കൈവന്നു. 1517ൽ സിക്കന്ദർ ലോധി മരണമടഞ്ഞതും ഈ കോട്ടയിൽ വച്ചായിരുന്നു. 1526ലെ ഒന്നാം പാനിപ്പത്ത് യുദ്ധത്തിൽ തോൽപ്പിക്കപ്പെടുന്നതുവരെ സിക്കന്ദറിന്റെ പുത്രനായ ഇബ്രാഹിം ലോധി, കോട്ടയുടെ നിയന്ത്രണം നിലനിർത്തിയിരുന്നു. ഇക്കാലത്ത് നിരവധി കൊട്ടാരങ്ങളും, കുളങ്ങളും, പള്ളികളും അദ്ദേഹം ഈ കോട്ടക്കകത്ത് പണികഴിപ്പിച്ചിരുന്നു.


കോട്ടയ്ക്കകത്തെ തൂണിലെ കലാവിരുത്

പാനിപ്പത്ത് യുദ്ധത്തിലെ വിജയത്തിനു ശേഷം, മുഗളർ ഈ കോട്ടയും ഇവിടത്തെ വൻസമ്പത്തും പിടിച്ചടക്കി. കോഹിനൂർ രത്നവും ഇക്കൂട്ടത്തിലുണ്ടായിരുന്നു. തുടർന്ന് മുഗൾ ചക്രവർത്തി ബാബർ ഈ കോട്ടയിലായിരുന്നു വസിച്ചത്. ബാബറുടെ മരണശേഷം 1530ൽ ഹുമയൂൺ ചക്രവർത്തിയായതും ഇതേ കോട്ടയിൽവച്ചാണ്. 1540ൽ ഹുമയൂണിനെ പരാജയപ്പെടുത്തിയ പഷ്തൂൺ നേതാവായ ഷേർഷാ സൂരി തുടർന്നുള്ള അഞ്ചു വർഷക്കാലം കോട്ട നിയന്ത്രണത്തിലാക്കി. 1556ൽ ഹുമയൂൺ പഷ്തൂണുകളെ തോൽപ്പിച്ചതോടെ ആഗ്ര കോട്ട വീണ്ടും മുഗളരുടെ പക്കൽ തിരിച്ചെത്തി.

ഒരു തരം ചുവന്ന കല്ലുകൊണ്ടാണ് ഈ കോട്ടയുടെ ഏറെ ഭാഗവും നിർമ്മിക്കപ്പെട്ടിട്ടുള്ളത്. വളരെ മോശം അവസ്ഥയിൽ കിടന്നിരുന്ന കോട്ടയെ അക്ബറിന്റെ കാലത്ത് ചുവന്ന കല്ല് കൊണ്ട് പുനർ നിർമ്മാണം ചെയ്തു. എന്നാൽ പേര മകൻ ഷാജഹാൻ വീണ്ടും മോടികൂട്ടാനായി വെള്ള മാർബിൾ പാകുകയും, വീണ്ടുംകുറെ ഭാഗം കെട്ടിപ്പൊക്കുകയും ചെയ്തു. മുഗളർക്കു ശേഷം, കോട്ട ബ്രിട്ടീഷുകാരുടെ നിയന്ത്രണത്തിലായി. ബ്രിട്ടീഷ് ഈസ്റ്റ് ഇന്ത്യാക്കമ്പനിയുടെ ഇന്ത്യയിലെ ഭരണത്തിന് അറുതി വരുത്തിയ ശിപായിലഹളസമയത്ത് ഈ കോട്ട ഒരു യുദ്ധവേദിയായിരുന്നു. ഇന്ന് കോട്ടയുടെ കുറേ ഭാഗം ഇന്ത്യൻ സൈന്യത്തിന്റെ നിയന്ത്രണത്തിലാണ്. മുഗൾ കാല കെട്ടിടങ്ങൾ അടങ്ങുന്ന തെക്കുകിഴക്കേ മൂല, ആർക്കിയോളജിക്കൽ സർവേ ഓഫ് ഇന്ത്യയുടെ കൈവശമാണ്. ഈ ഭാഗം സന്ദർശകർക്കായി തുറന്നുകൊടുത്തിട്ടുമുണ്ട്.

വൻമതിലുകൾക്കിടയിൽ സുരക്ഷക്കായി നിർമ്മിച്ച കിടങ്ങുകളും കടന്ന് ഞങ്ങൾ കോട്ടയ്ക്ക് ഉള്ളിലേക്ക് കടന്നു. പ്രവേശന കവാടത്തിനു മുമ്പായിട്ടാണ് ഈ രണ്ടു കിടങ്ങുകൾ. രണ്ടും സുരക്ഷാ ഉദ്ദേശത്തോടെ ഉണ്ടാക്കിയതാണത്രെ. കൂടെയുണ്ടായിരുന്ന ഗൈഡാണ് വിവരങ്ങൾ തരുന്നത്. ഇതിൽ ആദ്യത്തെ കിടങ്ങിൽ വെള്ളവും, അതിൽ മനുഷ്യരെ തിന്നുന്ന മുതലകളും ഉണ്ടായിരുന്നത്രേ. രണ്ടാമത്തെ കിടങ്ങ് വന്യമൃഗങ്ങൾക്കുള്ളതായിരുന്നു. ആദ്യത്തെ കിടങ്ങ് ചാടി അക്രമത്തിനു വരുന്ന ശത്രുക്കളെ ഇവിടെ വന്യ മൃഗങ്ങൾ നേരിടുന്നു. അതും കഴിഞ്ഞാണ് പ്രധാന പ്രവേശന കവാടം. മൂന്നു പ്രവേശന കവാടമാണ് കോട്ടക്കുള്ളത്. ഒന്ന് യമുനാ നദിയിലേക്ക് തുറക്കുന്നു. അക്കാലത്തു യമുനാ നദി കോട്ടയോടു അരികു പറ്റിയാണ് ഒഴികിയിരുന്നതത്രേ. ഇന്ന് പക്ഷെ ചുരുങ്ങി ചുരുങ്ങി ദൂരേക്ക് മാറി ഒഴുകുന്നു. ഇടയിൽ റോഡും വന്നു. രണ്ടാമത്തെ ഗേറ്റ്, അമർ സിംഗ് ഗേറ്റ്. അമർ സിംഗ് രാത്തോറിന്റെ പേരിൽ അറിയപ്പെടുന്നു. പണ്ടിത് അക്ബരി ഗേറ്റ് എന്നും അറിയപ്പെട്ടിരുന്നു. പിന്നീട് ബ്രിട്ടീഷുകാർ ഈ ഗേറ്റിനെ അമർ സിംഗ് ഗേറ്റ് എന്ന് വിളിച്ചത്രേ. ഈ ഗേറ്റിലൂടെയാണ് സന്ദർശകരുടെ പ്രവേശനം. മൂന്നാം ഗേറ്റ് ഡൽഹി ഗേറ്റ്. അടുത്തുള്ള പട്ടണത്തിലേക്ക് തുറക്കുന്ന രീതിയിലാണ് ഈ ഗേറ്റ്. ഇന്ന് ആ ഗേറ്റ് പൂർണമായും ഭാരത കര സേനയുടെ അധീനതയിൽ ആണ്. കാരണം, കോട്ടയുടെ 75% ഇന്ന് ഭാരത സേനയുടെ കയ്യിലാണ്. ഓരോ രാജവംശം മാറി മാറി ഭരിച്ചപ്പോഴും അതാതു







ആഗ്ര ഫോർട്ടിലെ കൊത്തുപ്പണികൾ, ചുമർചിത്രങ്ങൾ

വിഭാഗത്തിന്റെ സേനയുടെ അധീനതയിലായിരുന്നത്രെ അത്രയും ഭാഗം. മുഗൾ രാജാക്കന്മാർ ഭരിച്ചപ്പോഴും ആ സ്ഥലം ഒഴിച്ച് ബാക്കിയുള്ള 25% സ്ഥലമായിരുന്നു അവരുടെ വാസ സ്ഥലം. ബാകിയുള്ളത് അവരുടെ സേനയുടെ അധീനതയിൽ ആയിരുന്നത്രെ. അതുകൊണ്ട് തന്നെ ആ ഭാഗത്തിനു സന്ദർശനാനുവാദം ഇല്ല.

ഗൈഡിന്റെ കൂടെ ഞങ്ങൾ അമർ സിംഗ് ഗേറ്റ് കടന്നു ഉള്ളിലേക്ക് കയറി. ചരിഞ്ഞ പ്രതലത്തിലൂടെ നടന്നു കയറുമ്പോൾ ഗൈഡ് പറഞ്ഞു, ചരിഞ്ഞു പ്രതലവും സുരക്ഷാ ഉദ്ദേശത്തോടെ നിർമിച്ചതാണത്രെ. രണ്ടു ഭാഗത്തും ചരിഞ്ഞ മതിലും കാണാം, ആ മതിൽ സൂക്ഷിച്ചു നോക്കിയാൽ താഴോട്ട് നീളുന്ന ചെറിയ ചാലുകൾ കാണാം. രണ്ടു കിടങ്ങും ഭേദിച്ച് കടന്നു വരുന്ന ശത്രുക്കളെ തുരത്താൻ മതിലിനു പിന്നിൽ ഒളിഞ്ഞിരിന്നിരുന്ന ഭടന്മാർ ചുട്ട എണ്ണ ഒഴിക്കുമായിരുന്നത്രേ. അതുപോലെ മുകളിൽ നിന്ന് ചരിഞ്ഞ പ്രതലത്തിലൂടെ വലിയ ഉരുളൻ കല്ലുകൾ ഉരുട്ടി വിടുമായിരുന്നത്രേ. ഇതെല്ലാം ഗൈഡിന്റെ ഭാവനയിൽ വിരിഞ്ഞ വിവരങ്ങളാണോ എന്നറിയില്ല. പക്ഷെ കേട്ടിട്ടും കണ്ടിട്ടും വിശ്വസ യോഗ്യമാണ്. എന്തായാലും അപാര ബുദ്ധിയാണ് ഈ കോട്ടയുടെ നിർമ്മാണത്തിന് പിന്നിൽ പ്രവർത്തിച്ചത്. കോട്ടയുടെ ഉള്ളിൽ ഒരു ഭാഗം നശിപ്പിച്ച നിലയിൽ കാണപ്പെടുന്നു. ഈ ഭാഗം അക്ബറിന്റെ കൊട്ടാരമായിരുന്നെന്നും അത് ബ്രിട്ടീഷ്കാർ തകർത്തതാണെന്നു ഗൈഡ് പറഞ്ഞു. എന്തായാലും അകത്തേക്ക് പോവും തോറും കോട്ട കൂടുതൽ കഥകൾ പറയുന്നുണ്ടായിരുന്നു. അക്ബറിന്റെ ലിവിംഗ് റൂമും ദർബാറും, അങ്ങനെയങ്ങനെ പോവുന്നു കാഴ്ചകൾ

ജലാലുദ്ധീൻ എന്ന അക്ബർ രാജാവ് നിരക്ഷരനായിരുന്നെങ്കിലും മകൻ ജാഹാംഗീറിന്റെ വിദ്യാഭ്യാസത്തിൽ അദ്ദേഹം വളരെ തൽപരനായിരുന്നു. വലിയ അധ്യാപകരുടെ കീഴിൽ മകനെ പഠിപ്പിക്കുക മാത്രമല്ല, ജഹാംഗീറിന് വേണ്ടി ഒരു വലിയ പുസ്തകാലയം തന്നെ കോട്ടയിൽ അക്ബർ ഒരുക്കിയിരിക്കുന്നു. വളരെ വിപുലമായ രീതിയിൽ ഒരുക്കിയിരിക്കുന്ന പുസ്തകാലയത്തിൽ വിവിധ മേഖലകളിലുള്ള പുസ്തകങ്ങൾ ഉണ്ടായിരുന്നെന്ന് ഗൈഡ് പറയുന്നു. ഈ പുസ്തകങ്ങൾ ഇപ്പോൾ ഏതോ ഒരു പുരാവസ്തു കേന്ദ്രത്തിൽ സൂക്ഷിച്ചിട്ടുണ്ടെന്നും അയാൾ പറയുന്നു. എന്തായാലും ജഹാംഗീർ വിദ്യാ സമ്പന്നനായിരുന്നെന്നു ഇതിൽ നിന്ന് വ്യക്തമാവുന്നു.

ആഗ്ര കോട്ടയിലെത്തിയാൽ മനസ്സുകവരുന്ന മറ്റൊന്ന് കോട്ടയിലെ പൊതുസഭയായ തൂണുകൾ നിറഞ്ഞ ദിവാൻ ഇ ആം മന്ദിരം ആണ്. സഭയിലെ അംഗങ്ങളുടെ എണ്ണം സൂചിപ്പിക്കുന്നതാണ് ഈ തൂണുകൾ എന്ന് ഗൈഡ് വിശദീകരിച്ചു.ദിവാൻ ഇ ആമിന്റെ മുറ്റത്തായി ബ്രിട്ടീഷ് ഇന്ത്യയിൽ ലെഫ്.ഗവർണർ ആയിരുന്ന ജോൺ റസൽ കോൾവിന്റെ ശവകുടീരം കാണാം. തന്നെ ആഗ്രകോട്ടയിൽ അടക്കം ചെയ്യണമെന്ന അദ്ദേഹം ആഗ്രഹം പ്രകടിപ്പിച്ചിരുന്നുവത്രേ.

കോട്ടയുടെ അകത്തളത്തിൽ കാണുന്ന കൊത്തുപണികളും ആർക്കിടെക്ച്ചറും അത്ഭുതപ്പെടുത്തുന്നതാണ്. പാഴ്ജല സംസ്കരണ വിദ്യയും, ഒരു A C യും ഇല്ലാതെ സമ്മർ ഹൗസ് ഇൽ ആസൂത്രണം ചെയ്തിട്ടുള്ള cooling effect ഉം കാണുമ്പോൾ അന്നത്തെ ആർകിടെക്ച്ചറിനെ തൊഴുതു പോവും. മേൽകൂരകളിലും ചുമരുകളിലും കാണുന്ന കൊത്തുപണികൾ പച്ചക്കറിച്ചാറു കൊണ്ടും ചിലയിടങ്ങളിൽ സ്വർണം കൊണ്ടും അലങ്കരിച്ചിരിക്കുന്നു. സ്വർണത്തിന്റെ അവശേഷിപ്പുകൾ വളരെ അപൂർവ്വം സ്ഥലങ്ങളിലേ ഉള്ളൂ. ചുരണ്ടിയെടുത്ത പാടുകൾ അവശേഷിക്കുന്നു. വലിയ സ്വത്ത്, സ്വർണമായും, അല്ലാതെയും വെള്ളക്കാർ കോട്ടയിൽ നിന്നും അടിച്ചെടുത്തിട്ടുണ്ടത്രേ. വെള്ളക്കാർ വരുന്നതിനും





ഷാജഹാൻ തടവിൽ കിടന്ന സ്ഥലം

മുമ്പ് മുഗളന്മാർ തന്നെ ഒരുപാട് നശിപ്പിച്ചിട്ടുണ്ടെന്നു ചരിത്രം പറയുന്നു.

കോട്ടയുടെ ചില ഭാഗങ്ങളിലൂടെ കടന്നു പോകുമ്പോൾ ജോദ അക്ബർ എന്ന സിനിമയുടെ പല ഭാഗങ്ങളും ഓർത്തുപോയി. സിനിമയിൽ അക്ബർ രാജാവ് ഇരിക്കുന്ന ദിവാനി ആമും, ദിവാനി ഖാസും എല്ലാം നേരിൽ കാണുന്നു. ദിവാനി ആം എന്നാൽ പൊതുസഭയായും, ദിവാനി ഖാസ് എന്നാൽ രാജ്യ സഭയായും കണക്കാക്കപ്പെടുന്നു. അതായത്, സാധാരണക്കാരുമായി രാജാവ് കൂടിക്കാഴ്ച നടത്തുന്ന സ്ഥലം ദിവാനി ആമും, മന്ത്രിമാരും, തുല്യ പദവിയിലുള്ള ഉന്നതരും രാജാവുമായി കൂടികാഴ്ച നടത്തുന്ന സ്ഥലം ദിവാനി ഖാസും ആയി പരിഗണിക്കപ്പെട്ടിരുന്നു. കൂടാതെ ഷാജഹാന്റെ രണ്ടു പെൺമക്കളായ രോഷ്നാരയും, ജഹന്നാരയുടെയും സ്വർണ പവലിയനുകൾ ഷാജഹാന്റെയും മുംതാസ് മഹലിന്റെയും പ്രത്യേക റൂമിന് രണ്ടു വശത്തായി സ്ഥിതി ചെയ്യുന്നു. ഈ പവലിയനുകൾ ഒറ്റ നോട്ടത്തിൽ പല്ലകിന്റെ രൂപത്തിലാണ്. മേൽക്കൂര മുഴുവൻ സ്വർണത്തിൽ പണിതതായിരുന്നു. ആ സ്വർണ മേൽകൂര സുരക്ഷാ ഉദ്ദേശത്തോടെ ഇളക്കി മാറ്റുകയും പകരം ബ്രാസു കൊണ്ട് മേൽകൂര പണിയുകയും ചെയ്തിരിക്കുന്നു. ഇതുകൂടാതെ മോത്തി മസ്ജിദ് (രാജകുടുംബങ്ങൾക്ക് വേണ്ടി നിർമ്മിച്ച പള്ളി), പെണ്ണുങ്ങൾക്ക് മാത്രം വേണ്ടിയുള്ള പള്ളി, മിന മസ്ജിദ് എന്നിവയും ഷാജഹാന്റെ സംഭാവനകൾ ആണ്. രസകരമായ മറ്റു കാഴ്ചകൾ മുന്തിരി തോട്ടവും, വലിയ മത്സ്യ തടാകവുമാണ് (മാച്ചി ഭവൻ). ഈ മാച്ചി ഭവന്റെ രണ്ടു എതിർ വശങ്ങളിൽ ഇരുന്നു മുംതാസും ഷാജഹാനും ചൂണ്ടയിടൽ മത്സരം നടത്താറുണ്ടായിരുന്നു.. ഇപ്പോൾ അതെല്ലാം വരണ്ടു കിടക്കുന്നു.

**കോട്ടയ്ക്കകത്തെ വിസ്മയങ്ങൾ അടുത്തലക്കം**

**തയ്യാറാക്കിയത് : അമ്മു അയ്യപ്പൻ**



# സൗഹൃദങ്ങൾ തളിരിടട്ടെ

എന്നിലെ മികവിനെ പുറത്തെടുക്കുന്നവനാണ് എന്റെ നല്ല സുഹൃത്ത്
–ഹെൻറി ഫോർഡ്

സൗഹൃദം വിലമതിക്കാനാവാത്ത അമൂല്യ നിധിയാണ്. സുഹൃത്തുക്കളോടൊപ്പം സംസാരിച്ചിരിക്കുവാനും യാത്ര ചെയ്യുവാനും സമയം ചിലവഴിക്കാനുമൊക്കെ ആഗ്രഹിക്കാത്തവരുണ്ടാകില്ല. നമുക്കെല്ലാം ധാരാളം സുഹൃത്തുക്കൾ ഉണ്ട്. നമ്മെ അറിയുന്ന, മനസ്സിലാക്കുന്ന ഒരു പ്രതിസന്ധി ഘട്ടത്തിൽ നമുക്ക് തുണയാവുന്ന സമാന ചിന്താഗതിക്കാരാണ് സാധാരണ ഗതിയിൽ നമ്മുടെ സുഹൃത്തുക്കൾ. അവരുടെ സാമീപ്യം നാം എപ്പോഴും ആഗ്രഹിക്കുന്നു. സുഹൃത്തുക്കൾ നമ്മുടെ സ്വഭാവത്തെയും ചിന്താഗതിയേയുമൊക്കെ വലിയ രീതിയിൽ സ്വാധീനിക്കാറുണ്ട്. സുഹൃത്തുക്കൾ പലപ്പോഴും നമ്മെ നന്മയുടെ പാതയിൽ ചരിക്കുവാൻ പ്രേരിപ്പിക്കുന്ന ഘടകമായി പ്രവർത്തിക്കുന്നു. അപൂർവ്വം ചില സുഹൃത്തുക്കൾ തിന്മയുടെ തലത്തിലാകും നമ്മെ സ്വാധീനിക്കുന്നത്. ഇത് കൊണ്ടാണ് മാതാപിതാക്കൾ തങ്ങളുടെ മക്കളുടെ സൗഹൃദങ്ങളെപ്പറ്റി ആകുലത വച്ച് പുലർത്തുന്നത്. നിങ്ങളുടെ അടുത്ത സുഹൃത്തുക്കളെപ്പറ്റി ഒന്ന് ചിന്തിച്ചു നോക്കൂ. നിങ്ങളുടേതുമായി ഏറെ സാമ്യമുള്ള സ്വഭാവ സവിശേഷതകൾ ഉള്ളവരായിരിക്കണം അവർ. ഒരു മനുഷ്യന്റെ സ്വഭാവം മോശമാകുമ്പോൾ അവന്റെ സുഹൃത്തുക്കളെ നോക്കുക എന്നു പറയാറുണ്ട്. നല്ല പാലിനൊപ്പം പിരിഞ്ഞപാല് ചേർത്താൽ നല്ല പാലും പിരിയുന്നതായി കാണുവാൻ സാധിക്കും. ഇതുപോലെയാണ് നന്മയുള്ള ഒരു പറ്റം സുഹൃത്തുക്കളുടെ ഇടയിലേക്ക് മോശം സ്വഭാവമുള്ള ഒരാൾ കടന്നു വരുന്നത്. 'നിങ്ങളുടെ സുഹൃത്തുക്കൾ ആരൊക്കെ എന്ന് പറയുക; നിങ്ങൾ ആരെന്ന് ഞാൻ പറയാം' എന്നാണ് സ്പാനിഷ് സാഹിത്യകാരനായ സെർവാന്റെസ് അഭിപ്രായപ്പെട്ടത്.

സൗഹൃദം ഒരു കൂട്ടായ്മയാണ്. ഇത് നമ്മുടെ ദു:ഖം ലഘൂകരിക്കുന്നു സന്തോഷം ഇരട്ടിയാക്കുന്നു. സൗഹൃദം കൊണ്ട് ഒട്ടനവധി നേട്ടങ്ങളുണ്ട്.

### ശ്രോതാവ്

പലപ്പോഴും നമ്മുടെ സുഹൃത്തുക്കൾ ഒരു ശ്രോതാവിന്റെ വേഷമണിയാറുണ്ട്. ശാസ്ത്രവും സാങ്കേതികവിദ്യയുമൊക്കെ വളർന്ന് വികാസം പ്രാപിച്ചപ്പോൾ നമുക്ക് തിരക്ക് വർദ്ധിച്ചു, ഒന്നിനും സമയമില്ലാതെയുമായി. ആർക്കും ആരെയും ശ്രവിക്കുവാൻ ക്ഷമയില്ലാതായി. നല്ല സുഹൃത്തുക്കൾ ഉള്ള ഒരാൾക്ക് ഒരിക്കലും ഈ ദു:ഖം അനുഭവിക്കേണ്ടി വരില്ല. അവർക്കും ചുറ്റും പരാതിയും പരിഭവവുമില്ലാതെ കേൾക്കാൻ തയ്യാറായി ധാരാളം അളുകൾ ഉണ്ടാകും.





### പ്രോത്സാഹനം

തളർന്ന് പോകുന്ന പ്രതീക്ഷ നഷ്ടപ്പെട്ട നിസ്സഹായ അവസ്ഥയിൽ സുഹൃത്തുക്കൾ നമുക്ക് പ്രതീക്ഷയും പ്രോത്സാഹനവും നൽകുന്നു. 'സുഹൃത്തുക്കൾ കഷ്ടതയുടെ അവസരത്തിൽ അവരുടെ സ്നേഹം പ്രകടമാക്കുന്നു' എന്നാണ് തത്വ ചിന്തകനായ യൂറിപ്പിഡസ് പറഞ്ഞിരിക്കുന്നത്.

### ഏകാന്തതയിൽ നിന്ന് മോചനം

ചില സന്ദർഭങ്ങളിൽ ആകർഷകമെങ്കിലും ദീർഘകാലത്തെ ഏകാന്തത നമ്മെ മുഷിപ്പിക്കുന്നു. ഇത് തികച്ചും നിരാശാജനകമാണ്. ഈ പ്രശ്നത്തിനുള്ള ഒറ്റമൂലിയാണ് പലപ്പോഴും സൗഹൃദം.

### ആത്മവിശ്വാസം കൂട്ടുന്നു

സുഹൃത്തുക്കൾ ഉള്ള ആളുകൾ പൊതുവേ ആത്മവിശ്വാസം കൂടുതൽ ഉള്ളവരായി കാണപ്പെടുന്നു. അവരുടെ സ്വപ്നങ്ങളും ചിന്തകളും പങ്കുവയ്ക്കുവാൻ കഴിയുന്ന എപ്പോഴും കൂടെ നടക്കുന്ന സുഹൃത്തുക്കൾ ഉള്ളതാവാം ഇതിന് കാരണം. സ്വപ്നങ്ങളും ചിന്തകളും മാത്രമല്ല രഹസ്യങ്ങൾ പോലും നമുക്ക് നല്ല സുഹൃത്തുക്കളോടു പങ്കുവയ്ക്കാം. അത് കൊണ്ടാണ് 'യഥാർത്ഥ സുഹൃത്തിനേക്കാൾ വിലയേറിയതായി ഈ ഭൂമിയിൽ ഒന്നും തന്നെയില്ല' എന്ന് തോമസ് അക്വിനാസ് എന്ന പണ്ഡിതൻ പറഞ്ഞിരിക്കുന്നത്.

സുഹൃത്തുക്കളെ ഉണ്ടാക്കുക എന്നത് ഒരു നൈപുണ്യം അഥവാ സ്കിൽ ആണെന്ന് പറയുവാൻ സാധിക്കും. ചിലർക്ക് ആ കഴിവ് ജന്മസിദ്ധമായി ലഭിച്ചിട്ടുള്ളതാണ്. എന്നാൽ പരിശ്രമംകൊണ്ട് ആർക്കും ഈ കഴിവ് വളർത്തിയെടുക്കുവാൻ സാധിക്കും എന്നതൊരു വസ്തുതയാണ്. സുഹൃത്തുക്കളെ ഉണ്ടാക്കുക എന്നതിനേക്കാൾ നല്ല സൗഹൃദം എന്നതിനാവണം നാം പ്രാധാന്യം കൊടുക്കേണ്ടത്. പ്രകാശമുള്ളപ്പോൾ നിഴൽ പോലെ കൂടെ നടക്കുകയും മാനം കറക്കുമ്പോൾ മറഞ്ഞ് പോകുകയും ചെയ്യുന്നവരെയല്ല നമുക്ക് ആവശ്യം. അത്തരക്കാരെ ഒരിക്കലും സുഹൃത്തുക്കൾ എന്ന പദംകൊണ്ട് വിശേഷിപ്പിക്കാനാവുകയില്ല. "A friend in need is a friend indeed' എന്ന് നാം കേട്ടിട്ടുണ്ട്. ഒരുപാട് സുഹൃത്തുക്കൾ ഉള്ളതിലല്ല മറിച്ച് എണ്ണത്തിൽ കുറവെങ്കിലും നല്ലവരായ സുഹൃത്തുക്കൾ ഉള്ളതിലാണ് കാര്യം. ഒരിക്കൽ ലോകത്തിലെ തന്നെ സമ്പന്നരുടെ ഗണത്തിൽപെട്ട ഒരു വ്യവസായിയെ ഒരു പത്രപ്രവർത്തകൻ ഇന്റർവ്യൂ ചെയ്യുകയായിരുന്നു. നിരവധി ചോദ്യങ്ങൾക്ക് വിജയകരമായി മറുപടി പറഞ്ഞ് മുന്നേറിയ വ്യവസായിയോട് പത്രപ്രവർത്തകൻ ചോദിച്ചു 'താങ്കൾ ദാരിദ്ര്യത്തിൽ നിന്ന് സമ്പത്തിന്റെ പരകോടിയിലേക്ക് എത്തപ്പെട്ടു. താങ്കളുടെ ദാരിദ്ര്യകാലത്തെ സുഹൃത്തുക്കളെപ്പറ്റി ഒന്ന് ഓർമ്മിച്ചെടുക്കാമോ? ആ ചോദ്യത്തിനു മുൻപിൽ ആദ്യം ഒന്ന് പതറിയെങ്കിലും അദ്ദേഹം ധൈര്യപൂർവ്വം മറുപടി പറഞ്ഞു. 'ആ കാലഘട്ടത്തിൽ എനിക്ക് സുഹൃത്തുക്കൾ ഉണ്ടായിരുന്നില്ല'. സാങ്കല്പിക കഥയാണെങ്കിലും ഈ വ്യവസായി ഒരു വലിയ ചിന്തയാണ് നമുക്ക് പകർന്ന് തരുന്നത്. വീട്ടിലേക്കാവശ്യമായ ടിവിയോ ഫ്രിഡ്ജോ വാഷിംഗ്മെഷീനോ ഒക്കെ വാങ്ങുമ്പോൾ ഗുണമേന്മയെപ്പറ്റി ശ്രദ്ധാലുക്കളായി പെരുമാറുന്ന നാം സുഹൃത്തുക്കളുടെ തിരഞ്ഞെടുപ്പിന്റെ കാര്യത്തിൽ അശ്രദ്ധ പുലർത്തുന്നു. 'സൗഹൃദം അവസരമല്ല മറിച്ച് ഉത്തരവാദിത്വമാണ്' എന്നാണ് ഖലീൽ ജിബ്രാൻ പറഞ്ഞിരിക്കുന്നത്.

### എങ്ങനെ സുഹൃത്തുക്കളെ ഉണ്ടാക്കാം?

നല്ല സൗഹൃദങ്ങൾ ഒരു കലയാണ്. ഇത് ആർക്കും സ്വായത്തമാക്കാവുന്നതാണ്.

### സംഘടനകളിൽ അംഗമാകുക

സൗഹൃദം സമ്പാദിക്കുവാനുള്ള ഏറ്റവും എളുപ്പമുള്ള മാർഗ്ഗം സാമൂഹിക സാംസ്കാരിക സംഘടനകളിൽ അംഗമാകുക എന്നതാണ്. ഇത്തരം സംഘടനകളിൽ സമൂഹത്തിന്റെ ഒരു പരിച്ഛേദം തന്നെ നമുക്ക് കാണുവാൻ സാധിക്കും. ഇവിടെ നമ്മുടെ സ്വഭാവവും താൽപര്യങ്ങളുമായി ഇണങ്ങുന്ന ആളുകളെ കാണുവാൻ സാധിക്കും.

### ആളുകളോട് സംസാരിക്കുക

ആരും നമ്മോട് സംസാരിക്കുവാൻ കാത്ത് നിൽക്കാതെ അവരോട് അങ്ങോട്ട് ചെന്ന് സംസാരിക്കുന്നത് നമുക്ക് നിരവധി സുഹൃത്തുക്കളെ സമ്മാനിക്കും. ഇത്തരത്തിൽ അപരിചിതരെപ്പോലും നമുക്ക് സുഹൃത്തുക്കളാക്കാം.

### പുഞ്ചിരിക്കുക

വലിയ സൗഹൃദങ്ങളുടെ തുടക്കം പലപ്പോഴും ഒരു പുഞ്ചിരിയിലാണ്. പുഞ്ചിരിക്കുന്ന മുഖങ്ങളെ അവഗണിക്കുവാൻ ആർക്കും കഴിയുകയില്ല.

### താൽപര്യങ്ങൾ കണ്ടെത്താം

സുഹൃത്തുക്കൾ ആക്കുവാൻ ആഗ്രഹിക്കുന്ന ആളുകളോട് അവർക്ക് താൽപര്യമുള്ള കാര്യങ്ങളെക്കുറിച്ച് സംസാരിക്കുന്നത് നല്ലതാണ്. സംഭാഷണങ്ങളിലൂടെ മറ്റുള്ളവരുടെ താൽപര്യങ്ങൾ അറിയുവാനും നാം ശ്രമിക്കേണ്ടതുണ്ട്.

### കേൾവിക്കാരനാകുക

ആളുകൾ പറയുന്ന കാര്യങ്ങൾ ശ്രദ്ധാപൂർവ്വം കേൾക്കുന്നവർക്ക് സൗഹൃദം സമ്പാദിക്കുന്നത് അനായാസേന സാധിക്കും.

'ഇരുട്ടിൽ ഒരു സ്നേഹിതന്റെ കൂടെ നടക്കുന്നത് പ്രകാശത്തിൽ ഒറ്റയ്ക്ക് നടക്കുന്നതിനേക്കാൾ മെച്ചമാണ്' എന്നാണല്ലോ ഹെലൻ കെല്ലർ പറഞ്ഞിരിക്കുന്നത്. സൗഹൃദം ഒരു വലിയ സമ്പത്താണ്. നല്ല സുഹൃത്തുക്കൾ പലരുടെയും തലവര മാറ്റി എഴുതിയിട്ടുണ്ട്. നല്ല സുഹൃത്തുക്കളെ തിരഞ്ഞെടുക്കുവാൻ നമുക്ക് ശ്രദ്ധിക്കാം. എന്റെ മുൻപിൽ നടക്കരുത് ഞാൻ പിന്തുടരുകയില്ല. എന്റെ പിന്നിൽ നടക്കരുത് ഞാൻ നയിക്കില്ല. എന്റെ കൂടെ നടക്കുക എന്റെ സുഹൃത്താവുക എന്ന് ഒരു പാട് പേരോട് പറയുവാൻ നമുക്ക് സാധിക്കട്ടെ.



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com










**CREW**

Director : Prasanth Murali
Production House : Steamengine Films
Cinematographer : Prakash Velayudhan
Editor : Sooraj E.S.
Colourist : Vyshak Shiva
Music Director : Sanu K. Said
Associate Directors : Saneesh Sebastian, Manikandan

Costumer : Sunitha Prasanth
Make up : Tony Michael
Still photographer : Seny P Arukattu
Line Producer : Anvar Sadiq
Marketing Head : Dhanya
Production Cotnroller : Anoop Krishna

Models : Viviya Santh, Radha Gopinath, Geethu P.J., Rajani Murali, Gugu Viswa, Swetha Ramesh, Ann Rexy, Cherian
Studio : TAD Studios, Ink and Water, Voila ingenious & Subsaid Studio










**CREW**

Directed by: Shibu Anthikad
Produced by: Deepu Anthikad & Shabu Anthikad
Concept - Shibu Anthikad
DOP- Loghnathan
Art - Subash

Music- Kailash Menon
Singer- Vinod Varma
Costumes - Lekha
Editing - Shameer
Cg - Bani coconut Bunch

Production managers : Muthu & Velu
Assistant directors : Abhilash & Aaron.



# ആപ്പിളും ഐഫോണും പിക്സാറുമായി ലോകത്തെ മാറ്റി പ്രതിഷ്ഠിച്ച സ്റ്റീവ് ജോബ്സ്

**ഭാഗം – 4**

പേഴ്സണൽ കമ്പ്യൂട്ടറുകൾ, സംഗീതം, ആനിമേഷൻ ചലച്ചിത്രങ്ങൾ, ടാബ്‌ലെറ്റ്, ഫോണുകൾ, ഡിജിറ്റൽ പബ്ലിഷിംഗ്, കമ്പ്യൂട്ടിംഗ് എന്നീ വ്യവസായങ്ങളിൽ വിപ്ലവം സൃഷ്ടിച്ച് ലോകത്തെ മാറ്റിമറിച്ച സർഗ്ഗാത്മക പ്രതിഭയാണ് സ്റ്റീവ് ജോബ്സ്.

**ക്രിസാൻ ബ്രെണ്ണൻ**

ഹോംസ്റ്റെഡ് സീനിയർ ക്ലാസ്സിൽ പഠിക്കുമ്പോൾ സ്റ്റീവ് ജോബ്സ് ജൂനിയറായ ഒരു പെൺകുട്ടിയുമായി പ്രണയത്തിലായി. പച്ച നിറത്തിലുള്ള കണ്ണുകളും ഉയർന്ന താടിയെല്ലും ഇളം തവിട്ടു നിറത്തിലുള്ള തലമുടിയും ഉള്ള ക്രിസാൻ ബ്രെണ്ണൻ. ശാന്തമായ മുഖഭാവവും ആകർഷകമായ പുഞ്ചിരിയുമുള്ള മനോഹരിയായിരുന്നു ക്രിസാൻ. മാതാപിതാക്കളുടെ വിവാഹബന്ധം തകർന്നതിലുള്ള മനോവിഷമത്തിന് ഒരു ആശ്വാസമായിരുന്നു അവൾക്ക് സ്റ്റീവ്. പിന്നെ അയാളുടെ വട്ടു സ്വഭാവങ്ങളും അവളെ ആകർഷിച്ചു. അയാളുടെ ലഹരിമരുന്ന് ഉപയോഗത്തിൽ അവളും പങ്കു ചേർന്നു.

തോളറ്റം നീട്ടിവളർത്തിയ തലമുടിയും വെട്ടിനിരപ്പാക്കാത്ത താടിമീശയും അയാൾക്ക് ഒരു അരപ്പിരിയന്റെ ഛായ നൽകി. ഹിപ്പിസം വളർന്നുവന്ന കാലമാണത്. ദീർഘനേരം മൗനത്തിലായിരിക്കാനും പിന്നീട് അതിവേഗത്തിൽ വളരെ നേരം സംസാരിക്കാനും ഇമവെട്ടാതെ മറ്റുള്ളവരുടെ മുഖത്തു തുറിച്ചുനോക്കാനും ശീലിച്ചു. പഴങ്ങളും പച്ചക്കറികളും മാത്രം കഴിച്ചതുകൊണ്ട് ശരീരം മെലിഞ്ഞു ശോഷിച്ചു. ചിലപ്പോഴൊക്കെ ക്രൂരമായി ക്രിസാൻ ബ്രെണ്ണനോട് സ്റ്റീവ് പെരുമാറിയെങ്കിലും തന്നെ അയാളിലേക്ക് അടുപ്പിക്കുന്ന എന്തോ ഒന്നുണ്ടെന്ന് അവൾക്കു തോന്നി.

1972ലെ വേനൽക്കാലത്ത് ലോസ് ആൾട്ടോസിനു മുകളിലുള്ള കുന്നിൻ ചെരുവിലെ ഒരു മുറിയിൽ അവർ താമസം തുടങ്ങി. അച്ഛനമ്മമാർ അതിനെ എതിർത്തെങ്കിലും മകന്റെ പിടിവാശിക്കു മുന്നിൽ പരാജയപ്പെട്ടുപോയി.

ആ വേനൽക്കാലത്ത് പുതിയ താമസസ്ഥലത്തെ ലഹരി നുണയുന്നതിനിടയിൽ ക്രിസാൻ ബ്രെണ്ണൻ ധാരാളം ചിത്രങ്ങൾ വരച്ചു. ജോബ്സ് കവിതയെഴുതുകയും ഗിറ്റാർ വായിക്കുകയും ചെയ്തു. ഒരു ദിവസം സാന്റാ ക്രൂസ് മലനിരകളിലൂടെ ഓടിച്ചുപോകുമ്പോൾ സ്റ്റീവിന്റെ ഫിയറ്റ് കാറിനു തീപിടിച്ചു. ഭാഗ്യത്തിനു രക്ഷപെട്ടു. മകനോടു പിണങ്ങിയിരുന്നെങ്കിലും പോൾ ജോബ്സ് സംഭവസ്ഥലത്തു വന്ന് കേടായ കാർ നന്നാക്കുവാനായി കൊണ്ടുപോയി.

ജീവിക്കുവാനുള്ള പണമുണ്ടാക്കുന്നതിനു വേണ്ടി സ്റ്റീവ് വോസ്നിയാക്കിനെയും കൂട്ടി തൊഴിലന്വേഷിച്ചു. സാൻജോസിലെ വെസ്റ്റ് ഗേറ്റ് ഷോപ്പിംഗ് സെന്ററിൽ കുട്ടികളെയും കസ്റ്റമേഴ്സിനെയും രസിപ്പിക്കാനായി വേഷം കെട്ടി നില്ക്കാൻ യുവാക്കളെ ആവശ്യമുണ്ടായിരുന്നു. മാഡ് ഹാറ്റർ, ആലീസ് ഇൻ വണ്ടർ ലാന്റ്, വൈറ്റ് റാബിറ്റ്സ് തുടങ്ങിയ കഥാപാത്രങ്ങളുടെ വേഷം ധരിച്ച് ആളുകളെ ആകർഷിക്കണം. ജോബ്സും ബ്രെണ്ണനും വോസ്നിയാക്കും വേഷം കെട്ടി. മണിക്കൂറിനു മൂന്നു ഡോളറായിരുന്നു പ്രതിഫലം. ഭാരമുള്ള ഉടുപ്പിനുള്ളിൽ വല്ലാത്ത ചൂടാണ്.



ക്രിസാൻ ബ്രെണ്ണൻ, സ്റ്റീവ് ജോബ്സ്

ക്ഷമ കുറവായ സ്റ്റീവിന് അത് അസഹനീയമായിരുന്നു. എന്നാൽ സഹൃദയനായ വോസ്നിയാക്കിന് അതൊരു തമാശയായേ തോന്നിയുള്ളൂ.

ഫ്രീഡ്ലാന്റിന്റെ തോട്ടത്തിലെ ആപ്പിൾ മരങ്ങളുടെ കമ്പുകൾ കോതിയിരുന്ന വൈകാരികതയിൽ നിന്നാണ് സ്റ്റീവ് ജോബ്സ് ആദ്യത്തെ കംപ്യൂട്ടർ നിർമ്മിച്ചപ്പോൾ അതിന് 'ആപ്പിൾ' എന്നു പേരിട്ടത്

### റീഡ് കോളേജ്

കോളേജിൽ ചേരാനുള്ള സമയമായപ്പോൾ ഓറിഗണിലെ പോർട്ട്ലന്റിലുള്ള റീഡ് കോളേജ് എന്ന സ്വകാര്യ ആർട്ട് വിദ്യാലയത്തിൽ പ്രവേശനം ലഭിച്ചു. അമേരിക്കയിലെ ഏറ്റവും ചെലവേറിയ കേളേജായിരുന്നു അത്. പതിനേഴു വർഷം മുമ്പ് ജോബ്സിനെ ദത്തെടുത്തപ്പോൾ അവനെ കോളേജിലയച്ചു പഠിപ്പിക്കുമെന്ന് രേഖാമൂലം സമ്മതിച്ചിരുന്നു. അതിനുവേണ്ടി മാതാപിതാക്കൾ കഠിനമായി അദ്ധ്വാനിച്ചിരുന്നു. അത്യാവശ്യം വേണ്ട പണം സ്വരൂപിക്കുകയും ചെയ്തിരുന്നു.

റീഡ് കോളേജിലെ ചെലവു താങ്ങാനാവുന്നതല്ലെന്നു മാതാപിതാക്കൾ ഉപദേശിച്ചെങ്കിലും സ്റ്റീവ് വഴങ്ങിയില്ല. റീഡ് കോളേജല്ലെങ്കിൽ മറ്റൊരു കോളേജും വേണ്ടെന്ന് അയാൾ ശഠിച്ചു. പതിവുപോലെ പോളും ക്ലാരയും കീഴടങ്ങി. ആയിരം കുട്ടികളാണ് റീഡിൽ ഉണ്ടായിരുന്നത്. ഉയർന്ന നിലവാരമുള്ള പാഠ്യപദ്ധതിയും കർശനമായ അച്ചടക്കവും ഉണ്ടായിരുന്നു. ഒപ്പം

റീഡ് കോളേജ്



ഹിപ്പികളുടെ കുത്തഴിഞ്ഞ ജീവിത ശൈലികളും.

റീഡ് കോളേജ് ജീവിതം സ്റ്റീവിന്റെ ജീവിതത്തിൽ വളരെയേറെ പരിവർത്തനങ്ങളുണ്ടാക്കി. പൂർവ്വാശ്രമത്തിൽ റിച്ചാർഡ് ആൽപെർട്ട് ആയിരുന്ന ബാബ രാം ദാസിന്റെ ധ്യാനത്തിലേയ്ക്കും മനോ വിഭ്രാന്തിയുളവാക്കുന്ന മരുന്നുകളിലേക്കുമുള്ള വഴികാട്ടിയായ "Be Here Now' എന്ന പുസ്തകം സ്റ്റീവിനെ സ്വാധീനിച്ചു. ജീവിതത്തിന്റെ അർത്ഥമെന്താണെന്നുള്ള അന്വേഷണത്തിൽ ഹരേകൃഷ്ണ ക്ഷേത്രത്തിലെ പ്രണയോത്സവങ്ങളിൽ പങ്കെടുത്തു. സെൻ ബുദ്ധമത വിശ്വാസം ഗൗരവമായെടുത്തു. കിഴക്കൻ ദേശത്തെ ആത്മീയതയോടടുത്തു, സസ്യഭക്ഷണം ശീലമാക്കി. ഇടയ്ക്ക് ലഹരിയും റോക്ക് സംഗീതവും, നഗ്നപാദനായി നടക്കാൻ തുടങ്ങി.

### റോബർട്ട് ഫ്രീഡ്ലാന്റ്

പണത്തിന് ആവശ്യം വന്നപ്പോൾ തന്റെ IBMസെലക്ട്രിക് ടൈപ്പ്റൈറ്റർ വിൽക്കാനുള്ള ശ്രമത്തിനിടയിലാണ് സ്റ്റീവ് ജോബ്സ് റോബർട്ട് ഫ്രീഡ്ലാന്റ് എന്ന വിദ്യാർത്ഥിയെ പരിചയപ്പെടുന്നത്. പിന്നെ അതൊരു ബന്ധമായി വളർന്നു. ജോബ്സിനേക്കാൾ നാലുവയസ്സ് പ്രായക്കൂടുതലുണ്ടെങ്കിലും അണ്ടർ ഗ്രാജുവേറ്റ് ക്ലാസ്സിലാണ് പഠിക്കുന്നത്. പോളണ്ടിലെ ഓഷ്പിറ്റ് നാസി തടങ്കൽ പാളയത്തിൽ നിന്നു രക്ഷപെട്ട് ഷിക്കാഗോയിലെത്തിയ ആർക്കിടെക്റ്റിന്റെ മകനാണ് ഫ്രീഡ്ലാന്റ്. ജൂനിയർ ക്ലാസ്സിലായിരുന്നപ്പോൾ മയക്കുമരുന്ന് കൈവശം വെച്ചതിന് ജയിലിലായി. പരോളിലിറങ്ങി റീഡിൽ പഠനം തുടരുകയാണ്. തന്റെ നഷ്ടപ്പെട്ട സൽപ്പേരു വീണ്ടെടുക്കാനുള്ള ശ്രമത്തിലാണയാൾ.

ബാബാരാംദാസിന്റെ പ്രഭാഷണം കേൾക്കാനിടയായ ഫ്രീഡ്ലാന്റ് ജോബ്സിനെപ്പോലെ പൗരസ്ത്യ ആത്മീയതയിൽ ആകൃഷ്ടനായി. 1973 ൽ ഇന്ത്യയിലെത്തി കാവി വസ്ത്രവും ചെരുപ്പുകളും പുതിയ പേരുമായി മടങ്ങി.

ജീവിതകാലം മുഴുവൻ സ്റ്റീവ് പിന്തുടർന്ന ചിലത് ഫ്രീഡ്ലാന്റിൽ നിന്നും കടം കൊണ്ടതായിരുന്നു. ആകർഷണീയതയും കുറച്ചൊക്കെ തട്ടിപ്പുമുള്ള അയാൾ ഇഛാശക്തികൊണ്ട് സാഹചര്യങ്ങളെ തനിക്ക് അനുകൂലമാക്കും. അത്യുൽത്സാഹവും തന്നെക്കുറിച്ച് ഉത്തമ ബോദ്ധ്യമുള്ള അയാൾക്ക് സ്വേഛാധിപത്യ പ്രവണതയുമുണ്ട്. അതിനെ ആരാധിച്ചിരുന്ന സ്റ്റീവ് സഹവാസംകൊണ്ട് അതുപോലെ ആയിത്തീർന്നു.

മാർസെൽ മുള്ളർ എന്ന ഒരു അരപ്പിരിയൻ അമ്മാവന് ഒരു ആപ്പിൾ തോട്ടമുണ്ടായിരുന്നു. പോർട്ട് ലാന്റിനു തെക്കു പടിഞ്ഞാറ് നാല്പതു കിലോമീറ്ററോളം അകലെ 220 ഏക്കറിലായിരുന്നു ഈ ആപ്പിൽ തോട്ടം. ഇതിന്റെ നടത്തിപ്പുകാരനായിരുന്നു ഫ്രീഡ്ലാന്റ്. ഒരു പ്രധാന കെട്ടിടവും വലിയ ധാന്യപ്പുരയും ഒരു ഷെഡ്ഡും തോട്ടത്തിലുണ്ടായിരുന്നു. ബോധോദയം തേടുന്ന കൂട്ടുകാർ അവിടെ ഒത്തുകൂടി, ആപ്പിൾ തോട്ടത്തിന്റെ മേൽനോട്ടം ഫ്രീഡ്ലാന്റ് സ്റ്റീവിനെ ഏൽപ്പിച്ചു. അവർ ആപ്പിളിൽ നിന്നു മദ്യമുണ്ടാക്കാൻ തുടങ്ങി. കച്ചവടക്കണ്ണുള്ള ഫ്രീഡ്ലാന്റ് സുഹൃത്തുക്കളെക്കൊണ്ടു ജോലി ചെയ്യിച്ചു. ആപ്പിൾ പിഴിഞ്ഞു നീരെടുക്കാനും അടുപ്പു കത്തിച്ചു പാചകം ചെയ്യാനും വിറകു കീറാനും അവരെ ഏൽപ്പിച്ചു.കൂലിയൊന്നും ഇല്ലായിരുന്നു.റോബർട്ട്ഫ്രീഡ്ലാന്റിന്റെആപ്പിൾതോട്ടത്തിനു വേണ്ടിതങ്ങൾചൂഷണത്തിനിരയാകുകയാണെന്നറിഞ്ഞപ്പോൾ ഒരോരുത്തരായി പി

തിഞ്ഞു പോകാൻ തുടങ്ങി. വർഷങ്ങൾക്കു ശേഷം ഫ്രീഡ്ലാന്റ് എന്ന ആ ജൂതൻ ഒരു മൾട്ടി മില്യനറായി മാറി. ഫ്രീഡ്ലാന്റിന്റെ തോട്ടത്തിലെ ആപ്പിൾ മരങ്ങളുടെ കമ്പുകൾ കോതിയിരുന്ന വൈകാരികതയിൽ നിന്നാണ് സ്റ്റീവ് ജോബ്സ് ആദ്യത്തെ കംപ്യൂട്ടർ നിർമ്മിച്ചപ്പോൾ അതിന് 'ആപ്പിൾ' എന്നു പേരിട്ടത്.

മാതാപിതാക്കൾ അദ്ധ്വാനിച്ചുണ്ടാക്കിയ പണം മുഴുവൻ സ്റ്റീവിന്റെ കോളേജ് പഠനത്തിനായി ചിലവാക്കി. പക്ഷേ സ്റ്റീവിന് ജീവിതത്തിൽ ഒരു ലക്ഷ്യവുമില്ലായിരുന്നു. അയാൾ റീഡ് കോളേജിലെ പഠനം മതിയാക്കി.

1974 ഫെബ്രുവരിയിൽ മാതാപിതാക്കളുടെ വീട്ടിലേയ്ക്കു മടങ്ങി. വീഡിയോ ഗെയിമുകൾ നിർമ്മിക്കുന്ന 'അറ്റാരി' യിൽ ഒരു ജോലി തരപ്പെടുത്തി. മണിക്കൂറിൽ അഞ്ചു ഡോളർ ശമ്പളം. ചീകിയൊതുക്കാത്ത മുടിയും വൃത്തികെട്ടു നാറുന്ന വസ്ത്രങ്ങളുമുള്ള ആ ഹിപ്പിപ്പയ്യൻ തനിക്കു ജോലി തന്നില്ലെങ്കിൽ അവിടെ നിന്നു പോവുകയില്ലെന്നു പറഞ്ഞ് വരാന്തയിൽ നിന്നതിന്റെ ഫലമായിരുന്നു അത്. 'അറ്റാരി' യുടെ ഗെയിമുകളിൽ ഏറ്റവും പ്രശസ്തമായത് 'പോങ്ങ്' എന്ന വീഡിയോ ആയിരുന്നു. ചിപ്സിന്റെ സഹായത്തോടെ ഡിസൈനുകൾ കൂടുതൽ ആകർഷകമാക്കാനും ഗെയിമുകൾ മെച്ചപ്പെടുത്താനും സ്റ്റീവ് സഹായിച്ചു. രാത്രിയിലായിരുന്നു അയാളുടെ ജോലി.

> ജ്ഞാനോദയം എന്ന ആശയത്തിൽ സ്റ്റീവ് ആകൃഷ്ടനായി. താനാരാണെന്നും പ്രപഞ്ചത്തിൽ തന്റെ സ്ഥാനമെന്താണെന്നും കണ്ടെത്താനുള്ള ശ്രമം. തനിക്കു ജന്മം നൽകിയ മാതാപിതാക്കൾ ആരാണെന്നറിയാനുള്ള മോഹവും അതിനു പിന്നിലുണ്ടായിരുന്നു

### സ്റ്റീവ് ജോബ്സ് ഇന്ത്യയിൽ

ജ്ഞാനോദയം എന്ന ആശയത്തിൽ സ്റ്റീവ് ആകൃഷ്ടനായി. താനാരാണെന്നും പ്രപഞ്ചത്തിൽ തന്റെ സ്ഥാനമെന്താണെന്നും കണ്ടെത്താനുള്ള ശ്രമം. തനിക്കു ജന്മം നൽകിയ മാതാപിതാക്കൾ ആരാണെന്നറിയാനുള്ള മോഹവും അതിനു പിന്നിലുണ്ടായിരുന്നു. മനസ്സിലുള്ള ശൂന്യത നികത്താനാണയാൾ ശ്രമിച്ചിരുന്നത്.

ഏപ്രിൽ മാസത്തിൽ സ്റ്റീവ് ഇന്ത്യയിലെത്തി. ഹിപ്പി പ്രസ്ഥാനത്തിന്റെ ഗുരുവായ മഹരാജ് – ജിയുടെ (നീം കരോലി ബാബ) ശിഷ്യനായി കുറെക്കാലമുണ്ടായിരുന്ന റോബർട്ട് ഫ്രീഡ്ലാന്റായിരുന്നു ഈ യാത്രയുടെ പ്രചോദനം. ഡൽഹിയിൽ നിന്ന് ഗംഗാനദിയുടെ ഉത്ഭവസ്ഥാനത്തിനടുത്തുള്ള ഹരിദ്വാറിലേക്കു പുറപ്പെട്ടു. ഒരു ലക്ഷത്തിനു താഴെ ജനസംഖ്യയുള്ള ആ നഗരത്തിൽ ഒരു കോടിയോളം ആളുകൾ തിങ്ങിക്കൂടിയിരിക്കുന്നു. മഹാ കുംഭമേളയെന്ന ഉത്സവം നടക്കുകയായിരുന്നു.

നോക്കുന്നിടത്തെല്ലാം സന്യാസിമാർ. ആനപ്പുറത്തു സഞ്ചരിക്കുന്നവർ, ഗുരുക്കന്മാരുടെ കൂടാരങ്ങൾ. കുറച്ചു ദിവസം കഴിഞ്ഞപ്പോൾ അവിടെനിന്നു രക്ഷ



റോബർട്ട് ഫ്രീഡ്ലാന്റ്

പെടണമെന്ന് സ്റ്റീവിനു തോന്നി. ബസ്സിലും ട്രെയിനിലും യാത്രചെയ്ത് ഹിമാലയത്തിന്റെ താഴ്വരയിലുള്ള ഗ്രാമത്തിലെത്തി. നൈനിറ്റാളിനടുത്തുള്ള ആ സ്ഥലത്താണ് നീം കരോലി ബാബ വസിച്ചിരുന്നത്. പക്ഷേ സ്റ്റീവ് എത്തുന്നതിനു മുമ്പ് ബാബ അന്തരിച്ചു. വളറിളക്കം പിടിപെട്ട ജോബ്സ് ഗ്രാമങ്ങളിലൂടെ ചുറ്റി നടന്നു. ഹിമാലയത്തിൽ വെച്ച് ഒരു യുവ സന്യാസിയുടെ പ്രഭാഷണം കേൾക്കാനെത്തിയ സ്റ്റീവിനെ സന്യാസി പിടികൂടി. ഒരു കുളക്കരയിൽകൊണ്ടുപോയി കത്തി എടുത്തു. സ്റ്റീവ് ഭയന്നുപോയി. സന്യാസി സോപ്പു പതച്ച് തലയിൽ തേച്ചു നീട്ടി വളർത്തിയ മുടി മുറിച്ചു കളഞ്ഞു. സ്റ്റീവിന്റെ ആരോഗ്യം സംരക്ഷിക്കാനാണെന്നു പറഞ്ഞ് ശിരസ്സ് മുണ്ഡനം ചെയ്തു.

1975 ആരംഭത്തിൽ സ്റ്റീവ് 'അറ്റാരി'യിൽ തിരിച്ചെത്തി. കാവിയുടുത്ത് നഗ്നപാദനായാണ് വരവ്.

'എച്ച്.പി' ക്കു വേണ്ടി ജോലി ചെയ്തിരുന്ന വോസ്നിയാക്കിന്റെ സഹായത്തോടെ സ്റ്റീവ് പുതിയ കംപ്യൂട്ടർ ഗെയിമുകൾ നിർമ്മിക്കാനാരംഭിച്ചു. ●

(തുടരും)



ബാറ്റൺ ബോസ്
നോവലിസ്റ്റ്, തിരക്കഥാകൃത്ത്, ചാനൽ പ്രോഗ്രാം ഡയറക്ടർ

# ന്യൂ ജനറേഷൻ വ്യവസായിയും സഹ്യന്റെ മകനും

നിയമങ്ങളാലും ചട്ടങ്ങളാലും വരിഞ്ഞുമുറുക്കിയ നമ്മുടെ വ്യവസായ മേഖല കാലം മാറിയിട്ടും പഴയ ഓർമ്മകളുമായി നിൽക്കുകയാണ്. പുതിയ കാലത്തേയും, പഴയ നിയമങ്ങളുടെ അളവുകോൽ ഉപയോഗിച്ചാണ് നാം അളക്കാൻ ശ്രമിക്കുന്നത്

ഒരു പരസ്യ വാചകത്തിൽനിന്നുതന്നെ തുടങ്ങാം. ''ഓരോരുത്തർക്കും പ്രാർത്ഥിക്കാൻ ഓരോരോ കാരണങ്ങൾ ഉണ്ടാകും'' – സൈക്കിൾ അഗർബത്തീസ്. ദൈവം ഉണ്ടായാലും ഇല്ലെങ്കിലും കത്തിനിൽക്കുന്നത് അഗർബത്തിയാണ്. അതുതന്നെയാണ് താരം. 'പുണ്യാളൻ അഗർബത്തീസ്'.

നവംബർമാസം ശരണംവിളിയുടെ മാസമാണ്. പുറത്തുനിന്നും ഉതിർമുല്ലയുടെ സുഗന്ധവുമായി തണുത്ത കാറ്റ് അകത്തേക്ക് പരക്കുന്നുണ്ട്. ഉതിർമുല്ലക്കു കീഴിൽ കൊഴിഞ്ഞ മുല്ലപ്പൂക്കൾ വെളുത്ത പരവതാനി വിരിച്ചിരിക്കുന്നു. നവംബർ നഷ്ടങ്ങളുടെ മാസമാണ്. പത്മരാജന്റെ പ്രസിദ്ധമായ നവംബറിന്റെ നഷ്ടംപോലെ. നവംബറിൽ മഴയും പൂക്കളും കൊഴിഞ്ഞുപോകും.

അകത്ത് ആരോ കത്തിച്ചുവെച്ച ചന്ദനത്തിരിയുടെ രൂക്ഷഗന്ധം. മേശപ്പുറത്ത് ആനപിണ്ടത്തിൽനിന്നും ചന്ദനത്തിരി ഉണ്ടാക്കുന്ന പുണ്യാളന്റെ വാർത്ത. ജയസൂര്യ ആനപിണ്ഡം കാത്തിരിക്കുന്ന ചിത്രമാണ് തലക്കെട്ടിൽ. ന്യൂ ജനറേഷൻ സിനിമയെന്നോ ന്യൂ ജനറേഷൻ വ്യവസായമെന്നോ ഇതിനെ വിശേഷിപ്പിക്കാം.

ആനപിണ്ഡത്തിൽനിന്നും ചന്ദനത്തിരി ഉണ്ടാക്കാം/ വ്യവസായമുണ്ടാക്കാം എന്നാണ് സംവിധായകൻ പറയുന്നത്. ആനപിണ്ഡവും ഒരു ഒന്നാംതരം അസംസ്കൃത വസ്തുവത്രെ. ഇതിൽനിന്നും ചന്ദനത്തിരി ഉണ്ടാക്കി അതുവഴി ഭാവിയിൽ അംബാനിയാകുന്നത് ചിന്തിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്ന ജോയ് താക്കോൽക്കാരനാണ് പ്രധാന കഥാപാത്രം. സിനിമ വർത്തമാനകാല രാഷ്ട്രീയത്തേയും ഹർത്താൽ പോലുള്ള സമരമുറകളേയും സ്പർശിച്ചാണ് പോകുന്നത്. എല്ലാത്തിനേയും ബിസിനസ്സ് ആയി കാണുന്ന സംവിധായകൻ പ്രശ്നപരിഹാരങ്ങൾക്കും ബിസിനസ് മന്ത്രങ്ങൾ മാത്രം.

ആനപിണ്ഡത്തിലേയ്ക്ക് നോക്കിയിരിക്കുന്ന താക്കോൽക്കാരന്റെ സ്വപ്നങ്ങൾ ആനത്തലയോളം വളരുന്നത് കാണാൻ രസമുണ്ട്. എന്നാൽ ആനയുടെ കാലിലെ ചങ്ങല ആരും കാണുന്നില്ല; സംവിധായകൻപോലും. ''സ്വന്തം വലുപ്പമറിയാത്ത മലയാളി'' എന്നാണല്ലോ ചൊല്ല്.

ഒരു ആനക്കഥയുണ്ട്. ഒരു കുട്ടിയാനയെ കനത്ത ചങ്ങലകൊണ്ട് ബന്ധിച്ച് വൻമരത്തിൽ കെട്ടിയിടുന്നു. എത്ര ശ്രമിച്ചുനോക്കിയാലും ആ കുട്ടിയാനയ്ക്ക് ചങ്ങല പൊട്ടിക്കാൻ കഴിയുന്നില്ല. പതിയെ പതിയെ താൻ ബന്ധിതനാണെന്ന് ആനക്കുട്ടി അറിയുന്നു. ആന വളർന്നു വലുതാകുമ്പോൾ ഒരു കൊച്ചു ചങ്ങലകൊണ്ട് ചെറിയ മരത്തിൽ കെട്ടിയിട്ടാലും ആന, ചങ്ങല പൊട്ടിക്കാൻ ശ്രമിക്കാതെ അടങ്ങിയൊതുങ്ങി നിൽക്കുന്നു.

കുഞ്ഞുനാളിലെ ഓർമ്മകളാണ് കൊമ്പന്റെ മനസ്സിൽ – 'വൻമരങ്ങളും കനത്ത ചങ്ങലയും' – ഈ ബോധം സ്വന്തം ശേഷിയും രക്ഷപ്പെടാനുള്ള സാധ്യതയും അവന്റെ മനസ്സിൽനിന്നും മായ്ച്ചു കളയുന്നു. ഇതുതന്നെയാണ് സംരംഭകരുടെ കാര്യത്തിലും സംഭവിക്കുന്നത്.

നിയമങ്ങളാലും ചട്ടങ്ങളാലും വരിഞ്ഞുമുറുക്കിയ നമ്മുടെ വ്യവസായ മേഖല കാലം മാറിയിട്ടും പഴയ ഓർമ്മകളുമായി നിൽക്കുകയാണ്. പുതിയ കാലത്തേയും, പഴയ നിയമങ്ങളുടെ അളവുകോൽ ഉപയോഗിച്ചാണ് നാം അളക്കാൻ ശ്രമിക്കുന്നത്. പഴയ എഞ്ചുവടികൾ ഉപയോഗിച്ച് അളക്കാൻ കഴിയുകയില്ല. പുതിയ ലോകവിപണിയുമായി മത്സരിക്കാൻ പുതിയ ആശയങ്ങളും പുതിയ ഉല്പന്നങ്ങളും പുതിയ ഉൾക്കാഴ്ചകളും ആവശ്യമാണ്. പുതിയ ആശയങ്ങൾ കണ്ടെത്തുകയും വികസിപ്പിക്കുകയുമാണ് നാം ചെയ്യേണ്ടത്. ചുരുങ്ങിയപക്ഷം ഒരു ന്യൂ ജനറേഷൻ സിനിമപോലെയെങ്കിലും കാര്യങ്ങൾ മാറേണ്ടിയിരിക്കുന്നു.

പഠനങ്ങളുടേയും പരിശീലനങ്ങളുടേയും അഭാവമാണ് പുതിയ കാഴ്ചപ്പാടുകളും സ്വപ്നങ്ങളും നൽകുന്നതിൽനിന്ന് ഇവരെ പിന്തിരിപ്പിക്കുന്നത്. കുരുടൻ ആനയെ കണ്ട കഥ വീണ്ടും വീണ്ടും ആവർത്തിച്ചുകൊണ്ടിരിക്കുന്നു. കെട്ടിയിട്ട കുറ്റിയിൽ സ്വയം കുരുങ്ങി മരിക്കുന്ന പശുക്കുട്ടിയുടെ നിയോഗമാണിത്. പുതിയ തലമുറയെങ്കിലും പുതിയ മേച്ചിൽസ്ഥലങ്ങൾ കണ്ടെത്തുകയും പുതിയ സ്വപ്നങ്ങൾ കാണുകയും ചെയ്യണം. ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com





# അവധിക്കാലം ആഘോഷമാക്കാനും ഓർമ്മയിൽ സൂക്ഷിക്കാനും

'നിങ്ങൾ ആരായിത്തീരണമെന്നും എന്തായിത്തീരണമെന്നും ആഗ്രഹിക്കുന്നുവോ അങ്ങനെതന്നെ ആയിത്തീരണം'

പ്രശസ്തരായ പലരും അവരുടെ മാധ്യമ അഭിമുഖങ്ങളിൽ പറയുന്നതു നാം കേൾക്കുന്നതാണ്. അവരുടെ കുട്ടിക്കാലം, അവധിക്കാലം, പിൽക്കാലത്ത് അവർക്ക് അതുവഴി ലഭിച്ച അറിവ്, പരിചയം, നല്ല ഓർമ്മകൾ എന്നിങ്ങനെ... സ്ക്കൂൾ/ കോളേജ് തലത്തിൽ നാം പഠിയ്ക്കുമ്പോൾ പഠനം, പാഠ്യേതരപ്രവർത്തനങ്ങൾ, അവയുടെ മികവ് തെളിയിക്കൽ, പ്രോജക്ട് വർക്ക് തുടങ്ങിയവയെല്ലാം വിദ്യാഭ്യാസ ജീവിതത്തിന്റെ ഭാഗങ്ങളാണ്. എന്നാൽ പരീക്ഷ കഴിഞ്ഞുള്ള വേനൽക്കാലം നമ്മളിൽ പുതിയ വസന്തമാണ് നിറയ്ക്കുന്നത്.

ചിലർ അവധിക്കാലം നേരത്തെ പ്ലാൻ ചെയ്യുന്നു. വിദേശത്തു മാതാപിതാക്കൾ ഉള്ളവർ അവരോടൊപ്പം താമസിയ്ക്കുവാൻ വിദേശത്തു പോകുന്നു, ചിലർ മാതാപിതാക്കളെ അവരുടെ ജോലികളിൽ, ബിസിനസ്സിൽ സഹായിക്കുന്നു. മറ്റു ചിലർ അവധിക്കാല ക്യാമ്പുകളിലും മറ്റും പങ്കുകൊള്ളുന്നു. ടി.വി., വീഡിയോ ഗെയിംസ്, ചാറ്റിംഗ് തുടങ്ങിയ വിനോദോപാധികൾ, ബന്ധുവീടുകളിൽ സന്ദർശനം, വിനോദയാത്രകൾ എന്നിവയിൽ വേറൊരു കൂട്ടർ മുഴുകുന്നു. മറ്റു ചിലരാകട്ടെ കരിയർ മുന്നിൽ കണ്ട് അതിനു അനുസരിച്ചുള്ള പഠനകാര്യങ്ങളിൽ മുഴുകുന്നു. പഠനത്തിൽ പിന്നോക്കം നിൽക്കുന്നവർ വിഷമമുള്ള വിഷയങ്ങളിൽ, നിർബന്ധിത ട്യൂഷനുകളിൽ നേരത്തെ ചേർന്നു പഠിക്കുന്നു.

എങ്ങനെയാണ് അവധിക്കാലം ആഘോഷമാക്കേണ്ടത്? എന്താണ് നമ്മുടെ ഓർമ്മയിൽ സൂക്ഷിക്കുവാൻ, തക്കസമ്പത്താകുന്നത്, ആദ്യമായി നാം ചിന്തിക്കേണ്ടത്, കലാലയ വിദ്യാഭ്യാസം കൊണ്ടു മാത്രമാണോ ഒരു വ്യക്തിയുടെ മാനദണ്ഡങ്ങൾ അളക്കേണ്ടത്? താഴെ പറയുന്ന വ്യക്തികളിലൂടെ നമുക്കൊന്നു വിശകലനം നടത്താം.

**ജി.ഡി. ബിർള:** വലിയ വിദ്യാഭ്യാസമൊന്നും ഇല്ലാതെ രാജസ്ഥാനിലെ വരണ്ട ഒരു കുഗ്രാമത്തിൽ നിന്നും വന്ന് ഇന്ത്യയിൽ തുണി, സിമന്റ്, പഞ്ചസാര, പേപ്പർ, സൈക്കിൾ എന്നിവ ഉണ്ടാക്കുന്ന വൻ വ്യവസായത്തിന്റെ അമരക്കാരനായി മാറി.

**ഹാരി എസ്. ട്രൂമൻ:** കർഷക കുടുംബത്തിൽ ജനിച്ച് ഒരു സർവകലാശാല വിദ്യാഭ്യാസം പോലും ഇല്ലാതെ, കച്ചവടത്തിൽ പരാജയം ഏറ്റുവാങ്ങിയശേഷം അമേരിക്കയുടെ പ്രസിഡന്റായി.

**ഹെൻട്രി ഫോഡ്:** വിദ്യാഭ്യാസം കുറവായിരുന്നു. ഫോഡ് മോട്ടോർ കമ്പനി സ്ഥാപിച്ച് ഓട്ടോ മൊബൈൽ രംഗത്ത് ലോകത്തെ സമ്പന്നരിൽ ഒരാളായി.

**ടെൻസിങ്ങ് നോർഗെ:** ഇല്ലായ്മയിലും പട്ടിണിയിലും പിന്നെ ഒരു പോർട്ടർ ആയിട്ടും വിദ്യാഭ്യാസം കുറവായിട്ടും എഡ്മണ്ട് ഹിലരിയോടൊപ്പം എവറസ്റ്റ് (8848മീ.) കീഴടക്കിയ ആദ്യ ഇന്ത്യാക്കാരനെന്ന ബഹുമതി നേടി.

**റൈറ്റ് ബ്രദേഴ്സ്:** കോളേജിൽ പഠിച്ചില്ല എങ്കിലും കഠിനാദ്ധ്വാനവും ഇച്ഛാശക്തിയും കൊണ്ട് ഏയറോപ്ലെയ്ൻ കണ്ടുപിടിച്ചു.

ഇവ സൂചിപ്പിക്കുന്നത് വിദ്യാഭ്യാസം കൊണ്ടു പ്രയോജനമില്ല എന്നല്ല, മറിച്ച് കലാലയത്തിലെ വിദ്യാഭ്യാസം നേടാൻ സാധിക്കാതെ സ്വപ്രയത്നവും ഇച്ഛാശക്തിയും കഠിനാദ്ധ്വാനവും വഴി എത്തപ്പെട്ടവരുടെ പേരുകൾ സൂചിപ്പിച്ചെന്നേയുള്ളൂ. വിദ്യാഭ്യാസം വേണ്ടുവോളം ഉണ്ടെങ്കിലും സാമ്പത്തികമായി ബുദ്ധിമുട്ട് അനുഭവിക്കുന്നവർ നിരവധിയാണ്, എന്നാൽ ഒരു വ്യക്തിയുടെ സമ്പത്താണോ ആ വ്യക്തിയെ ഉന്നത പദവിയിലേക്കു നയിക്കുന്നത്?

**ഏബ്രഹാം ലിങ്കൻ:** ഒരു ആശാരിയുടെ മകനായി ജനിച്ച് അമേരിക്കയുടെ പ്രസിഡന്റായി. സ്വന്തമായി പഠിച്ച്, വർഷങ്ങളോളം പല മേഖലകളിലും പരാജയം ഏറ്റുവാങ്ങിയശേഷം നിശ്ചയദാർഢ്യത്തോടെ നിലനിന്ന് വിജയം കൈവരിച്ചു.

**ഷോൺ കോണ്ണെറി (ജെയിംസ് ബോണ്ട്):** ആദ്യകാലങ്ങളിൽ ഇഷ്ടിക പണിക്കാരനും ട്രക്ക് ഡ്രൈവറും ആയിരുന്നെങ്കിലും പിൽക്കാലത്ത് ഹോളിവുഡിൽ മികച്ച നടനായി മാറി.

**രാമാനുജം:** കടുത്ത സാമ്പത്തിക പ്രതിസന്ധിയിലൂടെ കടന്നുപോയി ഗുമസ്തപണി ചെയ്തെങ്കിലും പിന്നീട് ലോകപ്രശസ്തനായ ഗണിതശാസ്ത്രജ്ഞനായി മാറി.

**റായ് ബഹദൂർ എം.എസ്. ഒബ്രോയ്:** സാമ്പത്തിക പ്രതിസന്ധിയിലൂടെ കടന്നുപോയ ബാല്യത്തിന്റെ ഉൾക്കരുത്തിൽ, പിൽക്കാലത്ത് ലോകത്തെമ്പാടുമുള്ള ഒബ്രോയ് ഹോട്ടൽ പ്രസ്ഥാനത്തിന്റെ അധിപനും സമ്പന്നനും ആയി.

**ക്ലോഡ്.എം. ബ്രിസ്റ്റോൾ:** സമൂഹത്തിന്റെ താഴെക്കിടയിൽപ്പെട്ടയാളും പത്രവിതരണം വഴി ഉപജീവനം നടത്തി പിന്നീട് എഴുത്തുകാരനും മറ്റുള്ളവരെ ലക്ഷ്യത്തിലെത്തിയ്ക്കാൻ പ്രാപ്തിയുള്ള പ്രഭാഷകനുമായി മാറി.

സമ്പത്ത് വളറെയേറെ ഉണ്ടായിട്ടും വിദ്യാഭ്യാസം ലോകയൂണിവേഴ്സിറ്റികളിൽ നിന്നും നേടിയിട്ടും എന്തുകൊണ്ടാണു പലർക്കും ഇവരെപ്പോലെയാകുവാൻ സാധിക്കാതിരുന്നത്. ലക്ഷ്യത്തിനും ലക്ഷ്യപ്രാപ്തിക്കും വേണ്ടിയുള്ള പ്രയത്നം എളുപ്പമല്ല എല്ലാവരുടെ ജീവിതത്തിൽ. കടുപ്പമേറിയതാണ്. നിരന്തരം ശ്രമിക്കുക എന്നതാണ് നാം ഓരോരുത്തരും ചെയ്യേണ്ടത്. വ്യക്തി എന്ന നിലയിൽ ലിമിറ്റേഷൻസ് ആർക്കുമില്ല.

**ലുഡ്‌വിഗ് വാൻ ബിഥോവൻ:** കേൾവി ശക്തി

ഇല്ലാതിരുന്നിട്ടും ജർമ്മനിയിലെ ഉന്നതനായ രചയിതാവും പിയാനോ വായിക്കുന്നവനും ആയി അറിയപ്പെട്ടു.

**ഹെലൻ കെല്ലർ:** അന്ധയും ബധിരയും ആയിരുന്നെങ്കിലും ലോകപ്രശസ്തയായ എഴുത്തുകാരിയും പ്രസംഗകയും ആയി.

**ഫ്രാങ്ക്ളിൻ റൂസ്‌വെൽറ്റ്:** പോളിയോ ബാധിച്ച് മുടന്തനായിട്ടും പരാജിതനാവാതെ നേട്ടങ്ങൾ കൈവരിച്ച് അമേരിക്കൻ പ്രസിഡന്റായി.

**അനീഷ് മോഹൻ:** കോട്ടയത്തെ ഒരു നിർദ്ധന കുടുംബത്തിൽ ജനിച്ച അനീഷ്, മൂഡ് ഡിസോഡർ ആയ അച്ഛന് പണിക്ക് പോകാൻ പറ്റാത്തതിനാൽ, അമ്മയുടെ ചെറിയ വരുമാനത്തിൻ കീഴിൽ പഠിച്ച് പോളിടെക്നിക്കിൽ ഇൻസ്ട്രമെന്റേഷനിൽ എഞ്ചിനീയറിംഗ് ഡിപ്ലോമ ഒന്നാം റാങ്കോടെ പാസ്സായി, ISRO യിൽ ജോലികിട്ടിയ സന്തോഷത്തിൽ വരുമ്പോൾ, ഒരു ട്രെയിൻ ആക്സിഡന്റിൽപെട്ട് ഇടതു കയ്യിലെ വിരലുകൾ നഷ്ടപ്പെടുകയും പിന്നീട് തുന്നിച്ചേർക്കുകയും വലതു കൈയും ഇടതുകാലും നഷ്ടപ്പെട്ട് നിശ്ചലാവസ്ഥയിൽ ആയ വ്യക്തി, പ്രതിസന്ധികളെ അതിജീവിച്ച്, വിജയം വരിക്കുകയും, ഇന്നു ഭിന്നശേഷിയുള്ള വ്യക്തികൾക്കായി പരിശീലനം നടത്തുകയും, ഇക്കായി എന്ന സംഘടനയിൽ പ്രവർത്തിച്ച് ഇന്ത്യയിലും വിദേശത്തുമായി മോട്ടിവേഷണൽ ട്രെയിനിംഗ് നടത്തുകയും ചെയ്യുന്ന പ്രശസ്തനായ യുവ വ്യക്തിത്വമാണ് അനീഷ് മോഹൻ.

**മാരിയപ്പൻ തങ്കവേലു:** തമിഴ്നാട്ടിൽ സേലം ജില്ലയിലെ ചെറിയ ഒരു ഗ്രാമത്തിൽ ജനിച്ച മാരിയപ്പനു വലതുകാലിനു പെർമനന്റ് ഡിസബിലിററി ഉള്ളതാണ്. ഡിസേബിൾ ആയ വ്യക്തികൾക്കുള്ള, പാരാലിംബിക്സ് ഗെയിംസിൽ പരാധീനതകൾ ധീരതയോടെ നേരിട്ടു മാരിയപ്പൻ ഗോൾഡ് മെഡൽ നേടി.

വിദ്യാഭ്യാസമോ, സമ്പത്തോ, കഴിവോ മറ്റു ജീവിത അലങ്കാരങ്ങളോ അല്ല ഒരു വ്യക്തിയുടെ ജീവിതം മഹത്തരമാക്കുന്നത്. പ്രശ്നങ്ങളെ എങ്ങനെ കൈകാര്യം ചെയ്യുന്നു, ജീവിതത്തിനുണ്ടാകുന്ന ക്ഷതങ്ങളെ എങ്ങനെ മറികടക്കുന്നു, പരാജയങ്ങളിൽ നിന്നും എങ്ങനെ വിജയം കണ്ടെത്തുന്നു, തെറ്റിൽ നിന്ന് എങ്ങനെ പാഠം പഠിക്കുന്നു, ശത്രുക്കളെ എങ്ങനെ സുഹൃത്തുക്കളാക്കുന്നു, ബന്ധങ്ങൾ എങ്ങനെ നിലനിർത്തുന്നു, ലക്ഷ്യത്തിൽ എത്തുന്നതും അവ നിലനിർത്തുന്നതും എങ്ങനെ? ഇവയുടെ ഉത്തരവും അതിനായുള്ള നിരന്തരമായ ശ്രമങ്ങളുമാണ് ഒരു വ്യക്തിയെ വിജയത്തിൽ എത്തിക്കുന്നത് ഈ അതിജീവനം വ്യക്തിയിൽ ഉന്നതമായ വ്യക്തിപ്രഭാവം വളർത്തുന്നു.

നമ്മളിലെ പോരായ്മകളെ കണ്ടെത്തി അവയെ ഇല്ലാതാക്കുക. അതിനു ഈ അവധികാലത്തിനു നല്ലൊരു പങ്കുണ്ട്. ചിത്രം വരയ്ക്കുവാനുള്ള കഴിവ് വളർത്തിയെടുക്കുവാൻ ചിത്രരചനാ ഇൻസ്റ്റിറ്റ്യൂട്ടിൽ പോകുകയാണ് വേണ്ടത്. ചിത്രം വരയ്ക്കണമെങ്കിൽ അതിനായി ശ്രമിക്കുകയും നമ്മളിലെ വാസനയെ വളർത്തുകയും ചെയ്യുക. അപ്പോൾ വരയുടെ ലോകത്ത് നമുക്കു ഒരു കാലാകാരനാകാൻ സാധിക്കും. ഗായകനാകണമെങ്കിൽ പാട്ടു പരിശീലിയ്ക്കണം. എഴുത്തുകാരനാകണമെങ്കിൽ കൂടുതൽ വായിക്കുകയും അനുഭവങ്ങൾ നേടുകയും ചെയ്യുന്നതിനോടൊപ്പം എഴുതുവാനുള്ള കഴിവും വളർത്തിയെടുക്കണം. ദിവസേനയുള്ള പത്രവായന (ഇംഗ്ലീഷ്, മലയാളം), ടിവി ന്യൂസ് കേൾക്കുന്നതും നല്ലതാണ്. സംഗീതോപകരണങ്ങൾ വായിക്കുവാൻ സാധിക്കണമെങ്കിൽ നാം അതിനായി അറിവുനേടണം. കായികമായി മുൻനിരയിൽ എത്തണമെങ്കിൽ അതിനും പരിശീലനം ആവശ്യമാണ്.

മെഡിസിൻ/ എൻജിനീയറിംഗ് എന്നിവയിൽ എൻട്രൻസ് ലഭിക്കണമെങ്കിൽ അതിനു പരിശീലനം ആവശ്യമാണ്. ഏതു രംഗത്താണെങ്കിലും നാം സമർത്ഥരാകണമെങ്കിൽ പഠനവും അനുഭവവും ഉണ്ടായിരിക്കണം. സാമൂഹ്യ ബന്ധങ്ങൾ ഉണ്ടാകണമെങ്കിൽ സമൂഹത്തിലേക്കു ഇറങ്ങി ചെല്ലണം. സമൂഹം എങ്ങനെ, എങ്ങനെ അവരോടു ഇടപെടാം, ഏതൊക്കെ സ്വഭാവത്തിലുള്ള വ്യക്തികൾ ആണ്, അവർക്ക് അരോചകമാകാതെ, വ്യക്തിഹത്യ നടത്താതെ അവരിൽ നമുക്ക് എങ്ങനെ സ്വാധീനം ചെലുത്താം എന്നതൊക്ക പൊതുബന്ധങ്ങൾ വളർത്തുന്നതിനു അത്യാവശ്യഘടകങ്ങളാണ്. യാത്രകൾ വഴി എങ്ങനെ അറിവു നേടുകയും പുതിയ സ്ഥലങ്ങൾ കണ്ടെത്തുകയും ചെയ്യാം. ഇതും ഒരു പരിശ്രമമാണ്.

നാം ഇഷ്ടപ്പെടുന്ന കാര്യങ്ങൾ ആയതുകൊണ്ടാണ് ഇവയെ നാം സ്നേഹിക്കുന്നത്. ഒന്നുകിൽ ഇവയൊക്കെ നമ്മുടെ ഹോബികളായി വളർത്താം നാം തിരഞ്ഞെടുക്കുന്ന കരിയറിൽ ആശ്വാസം കണ്ടെത്തുന്ന മാർഗ്ഗങ്ങളായി ഇവയെ ഭാവിയിൽ പരിഗണിക്കാം. ഈയിടെ വായിക്കുകയുണ്ടായി, പ്രഗത്ഭനായ ഒരു ഡോക്ടർ അദ്ദേഹത്തിന്റെ തിരക്കേറിയ പ്രഫഷണലിൽ ആശ്വാസം കണ്ടെത്തുന്ന അദ്ദേഹത്തിന്റെ ഹോബി, തടിപണിയിലൂടെയാണ് . അതിനായി വിവിധങ്ങളായ തടിയുടെ ഫർണിച്ചറുകൾ സ്വയം ആ ഡോക്ടർ വീട്ടിൽ ഉണ്ടാക്കും. ഇങ്ങനെയുള്ള പല വ്യക്തികളെയും നമ്മൾക്കു നിത്യജീവിതത്തിൽ കാണുവാൻ സാധിക്കും.

ഇന്നു നിങ്ങളിലെ കഴിവുകൾ വളർത്തിയെടുക്കുവാൻ സാധിക്കുന്ന സ്ഥാപനങ്ങൾ ഉണ്ട്. നാം നഷ്ടപ്പെടുത്തുന്ന സമയം ഒരിക്കലും നമ്മൾക്കു തിരിച്ചു കിട്ടുകയില്ല. മാതാപിതാക്കളും ഇക്കാര്യത്തിൽ ശ്രദ്ധ ചെലുത്തണം. കുടുംബാംഗങ്ങൾ ഒന്നിച്ചുള്ള വിനോദയാത്രയും കുട്ടികൾക്ക് ഓർമ്മയിൽ എന്നെന്നും സൂക്ഷിക്കുവാനും തമ്മിലുള്ള സ്നേഹം ഉറപ്പിക്കുവാനും സാധിക്കും. ബന്ധുക്കളുടെ വീടുകളിലൂടെയുള്ള സന്ദർശനം വഴി കുട്ടികൾക്ക് ബന്ധങ്ങൾ മനസ്സിലാക്കുവാനും അവരുമായി ആത്മബന്ധം കാത്തു സൂക്ഷിക്കുവാനും സാധിക്കുന്നു. ഇന്നു വളരെയേറെ വൃദ്ധസദനങ്ങളും ചാരിറ്റബിൾ സ്ഥാപനങ്ങളും ഉണ്ട്. ഇവ വല്ലപ്പോഴുമൊക്കെ സന്ദർശിക്കുന്നതും അവരുമായി ഇടപെടുന്നതും കുട്ടികൾ അവരുടെ അവസ്ഥ മനസ്സിലാക്കുവാനും കരുണയും ദയയും വളർത്തുവാനും സാധിക്കും. രോഗി സന്ദർശനവും ഹോസ്പിറ്റൽ സന്ദർശനവും ഇടയ്ക്കൊക്കെ നല്ലതാണ്. ഇവയൊക്കെ കുട്ടികളിൽ, ജീവിതത്തിന്റെ കാഴ്ച്ചപ്പാടു വളരെയധികം വളർത്തുവാൻ സാധിക്കുന്നു. അവധിക്കാലം കഴിഞ്ഞ് പുതിയ അദ്ധ്യയനവർഷം നിങ്ങൾ സ്ക്കൂളിൽ തിരിച്ചെത്തുമ്പോൾ ഒരു പുതിയ അറിവ് നിങ്ങൾ കരസ്ഥമാക്കിയിരിക്കണം.

പത്തും പ്ലസ്ടുവും കഴിഞ്ഞ കുട്ടികൾ റിസൾട്ടു അറിയുന്നതുവരെ കാത്തിരുന്നു സമയം കളയരുത്. നഷ്ടപ്പെടുത്തുന്ന ഒരു ദിവസം നമ്മൾക്കു തിരികെ ലഭിക്കുകയില്ല. സമയവും കാലവും അതിന്റെ ചക്രവും സഞ്ചരിക്കുന്നത് പിന്നോട്ടല്ല മുന്നോട്ടാണ്. അതുപോലെ നമ്മുടെ പ്രവൃത്തികൾ, ചിന്തകൾ, പഠിയ്ക്കാൻ ആഗ്രഹിക്കുന്ന കാര്യങ്ങൾ, കരിയർ, ജീവിതത്തോടു നമ്മൾക്കുള്ള സമീപനവും കാഴ്ചപ്പാടും എപ്പോഴും മുന്നോട്ടായിരിക്കണം. അതിനാൽ നമ്മുടെ ചുവടുകൾ പിഴയ്ക്കാതെ മുന്നോട്ടു തന്നെ വെയ്ക്കുക. എല്ലാവർക്കും ആഘോഷവും അറിവും നല്ല നല്ല ഓർമ്മകളും ലഭിക്കുവാൻ ഈ അവധിക്കാലം പ്രയോജനപ്പെടട്ടെ. ●



**ജോൺ കുര്യൻ വടക്കേക്കര**

# യോഗ സാധാരണ ജീവിതത്തിൽ

യോഗവിദ്യ ആരോഗ്യത്തിലേക്കുള്ള ശരിയായ വഴി ആണ്. ഇതു സ്വായത്തമാക്കണമെങ്കിൽ ഉറച്ച മനസ്സും നിരന്തര പരിശീലനവും അത്യന്താപേക്ഷിതമാണ്. അതായത് കുറുക്കുവഴികൾ ഒന്നും തന്നെയില്ല എന്ന് ഓർമ്മപ്പെടുത്തുന്നു. മനസ്സിനെ ശാന്തമാക്കുന്ന ഈ പ്രകൃതിദത്ത ശാസ്ത്രശാഖ നമ്മുടെ ബാഹ്യ പേശികളെയും ആന്തരിക അവയവങ്ങളെയും ഒരുപോലെ ആരോഗ്യമുള്ളതാക്കി തീർക്കുന്നു. നിത്യയൗവ്വനവും ആരോഗ്യവും കാംക്ഷിക്കുന്നവർക്ക് യോഗവിദ്യ ഒരു സമ്പൂർണ്ണ വഴികാട്ടിയാകും എന്ന കാര്യത്തിൽ യാതൊരു സംശയവും ഇല്ല.

**വിഷമാസനങ്ങൾ തുടരുന്നു**

**ശലഭാസനം:**ശലഭങ്ങളുടെ 'ഇരിപ്പി'നെ അനുസ്മരിപ്പിക്കുന്ന രൂപമാണ് ശലഭാസനത്തിനുള്ളത്. തുടക്കാർക്ക് ശലഭാസനം കുറച്ച് ബുദ്ധിമുട്ടുകൾ ഉണ്ടാകാമെന്നതിനാൽ ആദ്യം ഇതിന്റെ ലളിത രീതി പരിശീലിക്കാം.

ലളിതരീതി: വിരിപ്പിൽ നീണ്ടു നിവർന്ന് കമഴ്ന്നു കിടക്കുക. കാലുകൾ ചേർന്നിരിക്കണം. താടി തറയിൽ തൊട്ടിരിക്കണം. കൈകൾ അതാത് വശത്ത് ദേഹത്തിനിരുവശവുമായി മലർത്തിവച്ച് മുറുക്കി പിടിക്കുക. അതിനുശേഷം ശ്വാസം ഉള്ളിലേക്ക് എടുക്കുന്നതിനൊപ്പം വലത് കാൽ നല്ല ബലത്തോടെ മുട്ടു മടക്കാതെ ഏകദേശം 45ഡിഗ്രി ഉയർത്തുക. ഏതാനും സെക്കന്റുകൾക്കു ശേഷം ശ്വാസം മെല്ലെ വിട്ടുകൊണ്ട് കാൽ മുട്ടുവളക്കാതെ താഴ്ത്തുക. അടുത്ത സ്റ്റെപ്പിൽ ഇടതുകാൽ കൊണ്ടും ഇതുപോലെ ചെയ്യുക.

ശരിയായ രീതി: ഒരു വിരിപ്പിൽ നീണ്ടു നിവർന്ന് കമഴ്ന്നു കിടക്കുക. കാലുകൾ ചേർത്തുവച്ച് താടി തറയിൽ മുട്ടിച്ചു വയ്ക്കണം. കൈകൾ ശരീരത്തിനിരുവശത്തും മലർത്തി മുറുക്കി വയ്ക്കുക. ഇനി ശ്വാസം ഉള്ളിലേക്ക് ഉയർത്തുക. പാദങ്ങൾ ചേർന്ന് അല്പം ബലത്തോടെ ആയിരിക്കണം. കാൽ മുട്ടുകൾ വളയാതെ ശ്രദ്ധിക്കണം. ഈ നിലയിൽ ഏകദേശം 5സെക്കന്റ് നിർത്തിയശേഷം ശ്വാസം വിടുന്നതിനൊപ്പം കാലുകൾ മെല്ലെ താഴ്ത്തുക. ഇതുപോലെ ഏകദേശം 10 തവണ ചെയ്യണം.

പ്രയോജനം: ശലഭാസനത്തിന്റെ പ്രത്യേകത ഇത് ശരീരശക്തി വർദ്ധിപ്പിക്കുന്നു എന്നുള്ളതാണ്. ഉദരസംബന്ധമായ അസുഖങ്ങൾ കുറയ്ക്കാൻ ശലഭാസനം അത്യുത്തമമാണ്. അഡ്രിനാൽ പ്രോസ്ട്രേറ്റ് ഗ്രന്ഥികളുടെ ശരിയായ പ്രവർത്തനത്തിനും ഇത് ഗുണകരമാണ്.




**ഭുജംഗാസനം:** പാമ്പിന്റെ കിടപ്പിനെ അനുസ്മരിപ്പിക്കുന്ന ആസനമാകയാൽ ആണ് ഇതിന് ഭുജംഗാസനം എന്ന പേര് സിദ്ധിച്ചത്. പ്രത്യേകിച്ച് സ്ത്രീകൾക്ക് വളരെ വിശേഷപ്പെട്ട ഒരു ആസനമാണ് ഭുജംഗാസനം. ഹെർണിയ, കിഡ്ണി രോഗങ്ങൾ എന്നിവയുള്ളവർ കമഴ്ന്നു കിടന്നു ചെയ്യുന്ന ആസനങ്ങൾ ഒഴിവാക്കുന്നതാണ് നല്ലത്.

ആസന രീതി: കട്ടിയുള്ള വിരിപ്പിൽ കാലുകൾ പതിച്ച് കമഴ്ന്നു കിടക്കുക. കാലുകൾ കഴിവതും ചേർന്നിരിക്കണം. നെറ്റി തറയിൽ തൊട്ടിരിക്കട്ടെ. കൈപ്പത്തികൾ നെഞ്ചിനിരുവശത്തുമായി പതിച്ചു വയ്ക്കുക. അപ്പോൾ സ്വാഭാവികമായും കൈമുട്ടുകൾ ശരീരത്തോടു ചേർന്നിരിക്കും. ഇനി മെല്ലെ ശ്വാസം എടുത്തുകൊണ്ട് തല നിലത്തുനിന്ന് ഉയർത്തുക. ഈ നിലയിൽ കൈകളിൽ അധികം ബലം കൊടുക്കാതെ നട്ടെല്ലിന്റെ ബലത്തിലാവണം ശരീരം ഉയർത്തേണ്ടത്. കഴുത്ത് കഴിയുന്നത്ര പിന്നോട്ട് വളയ്ക്കുക. ഏകദേശം പൊക്കിൾ വരെയുള്ള ഭാഗങ്ങളാണ് ഉയർത്തേണ്ടത്. കാലുകൾ രണ്ടും ചേർന്നിരിക്കട്ടെ. ഉയർന്നു കഴിഞ്ഞാൽ കഴിയുന്നത്ര സമയം ആ നിലയിൽ തുടർന്നിട്ട് മെല്ലെ ശ്വാസം വിട്ടുകൊണ്ട് തലതാഴ്ത്തി പൂർവ്വ സ്ഥിതിയിലേക്ക് വരിക. ഇതുപോലെ 10 തവണ ആവർത്തിക്കുക.

പ്രയോജനം: ഉദരസംബന്ധമായ അസുഖങ്ങൾക്ക് ഒരു ശാശ്വത പരിഹാരമാണ് ഭുജംഗാസനം. (പ്രത്യേകിച്ച് സ്ത്രീകൾക്ക്) ദഹനശക്തി വർദ്ധിക്കുന്നു. അതോടൊപ്പം ആന്തരാവയവങ്ങളുടെ പ്രവർത്തനം ത്വരിതപ്പെടുന്നു കുടവയർ കുറയ്ക്കാനും അതുപോലെ നടുവുവേദനയ്ക്കും വളരെ വിശേഷപ്പെട്ട ആസനമാണ് ഭുജംഗാസനം.






സനിൽ രവീന്ദ്രൻ

# Classroom




അഡ്വർട്ടൈസിംഗ്, മാർക്കറ്റിംഗ് മേഖലകളിലേക്ക് കടന്നുവരുന്ന നവാഗതർക്കും വിദ്യാർത്ഥികൾക്കും പ്രയോജനപ്പെടുത്താവുന്ന ഒരു പംക്തി. ഓരോ ലക്കവും സൂക്ഷിച്ച് വയ്ക്കുന്നവർക്ക് ഭാവിയിൽ ടെക്സ്റ്റ്ബുക്കായി ഉപകരിക്കും.

# പരസ്യ ബജറ്റ്

നിലവിലുള്ള ബിസിനസ് സാഹചര്യങ്ങളുടെയും സാമ്പത്തിക പരിസ്ഥിതികളുടെയും കമ്പോളത്തിലെ മത്സരത്തിന്റെയുമൊക്കെ ചിത്രവും വിശദമായി കമ്പനിയുടെ പരസ്യമാനേജർ പഠിച്ചറിഞ്ഞിരിക്കണം.

ഒരു പരസ്യകാമ്പെയിന് മുന്നോടിയായി വസ്തുനിഷ്ഠമായ ചില ആലോചനകൾ നിർവഹിക്കപ്പെടേണ്ടതുണ്ട്. കമ്പനിയുടെ സമഗ്രമായ ഉദ്ദേശ്യലക്ഷ്യങ്ങളും അതിനിണങ്ങുന്ന വിപണന തന്ത്രങ്ങളും വിശകലനം ചെയ്യപ്പെടുന്നു. വാസ്തവത്തിൽ പരസ്യലക്ഷ്യങ്ങളും തന്ത്രങ്ങളും രൂപം കൊള്ളുന്നത് കമ്പനിയുടെ വിപണന ലക്ഷ്യങ്ങളിൽ നിന്നാണ്. അപ്പോൾ നിലവിലുള്ള ബിസിനസ് സാഹചര്യങ്ങളുടെയും സാമ്പത്തിക പരിസ്ഥിതികളുടെയും കമ്പോളത്തിലെ മത്സരത്തിന്റെയുമൊക്കെ ചിത്രവും വിശദമായി കമ്പനിയുടെ പരസ്യമാനേജർ പഠിച്ചറിഞ്ഞിരിക്കണം.

ഇത്തരത്തിൽ രൂപകൽപ്പന ചെയ്യപ്പെടുന്ന ഒരു പരസ്യതന്ത്രത്തിനാവശ്യമായ ബജറ്റ് തയ്യാറാക്കുമ്പോൾ, പരസ്യതന്ത്രം രൂപകൽപ്പന ചെയ്യുന്നതിന്റെയും അത് നിർവഹിക്കുന്നതിന്റെയും ചിലവുകൾ അതിലുൾപ്പെടും. കോളി നൽകുന്ന ഒരു വിശദാംശപട്ടികയാണ് മഹേന്ദ്രമോഹൻ ശുപാർശ ചെയ്യുന്നത്. ആ പട്ടിക ഇങ്ങനെയാണ്.

1. ഉത്പന്ന വിഭാഗങ്ങൾ, 2. മാധ്യമ വിഭാഗങ്ങൾ, 3. സവിശേഷ മാധ്യമങ്ങൾ, 4. വിൽപ്പന വിതരണ പ്രദേശങ്ങൾ, 5. പരസ്യനിർമ്മാണ നിർവഹണ ചെലവുകൾ, 6. കമ്മീഷൻ നൽകേണ്ട മാധ്യമങ്ങൾ, 7. ആർട്ട് വർക്ക്, മെക്കാനിക്കൽ പ്രൊഡക്ഷൻ, പ്രതിഭകൾക്കുള്ള ഫീസുകൾ, ചിത്രനിർമ്മാണം. മറ്റു ചെലവുകൾ, 8. കമ്മീഷൻ നൽകേണ്ടാത്ത മാധ്യമങ്ങൾ (സെയിൽസ് പ്രമോഷൻ, പ്രദർശനങ്ങൾ, വിൽപ്പനസ്ഥലത്തെ ക്രമീകരണങ്ങൾ), 9. കമ്മീഷനു പുറമെ ഏജൻസിക്ക് നൽകേണ്ടിവരുന്ന തുകകൾ, 10. പുറമെ നിന്നുള്ള സേവനങ്ങൾ (ഗവേഷണം, പാക്കേജ് ഡിസൈൻ, പരീക്ഷണങ്ങൾ മുതലായവ) 11. കമ്പനിയുടെ പരസ്യവിഭാഗത്തിന്റെ ചെലവുകൾ.

പരസ്യ മാനേജർ ഈ ചെലവുകൾ എത്രവരുമെന്ന് മാത്രമല്ല എപ്പോഴൊക്കെ വരുമെന്നും മുൻകൂട്ടി കണക്കാക്കിയിരിക്കണം. ഇങ്ങനെ തയാറാക്കപ്പെടുന്ന ഒരു പരസ്യബജറ്റ് പ്രകാരം നിർവഹിക്കപ്പെടുന്ന പരസ്യതന്ത്രം, പണത്തിന്റെ കുറവ് മൂലം പരാജയപ്പെടുകയില്ല.

ഈ പരസ്യബജറ്റിൽ നിന്നും ഓരോ വിഭാഗത്തിനും മാറ്റിവെയ്ക്കുന്ന തുക എപ്രകാരം വിനിയോഗിക്കണം എന്നതിനെകുറിച്ചും പരസ്യമാനേജർമാർക്ക് ശരിയായ ധാരണയുണ്ടായിരിക്കണം. മാധ്യമ ചെലവുകളാണ് പരസ്യബജറ്റിന്റെ വലിയ പങ്കും. പരസ്യങ്ങൾ ചെയ്യുന്നതിനായി മാധ്യമങ്ങളിൽ പരസ്യസ്ഥലം ബുക്കു ചെയ്യുന്നതിനാണ് ഏറ്റവും കൂടുതൽ ചെലവ് വരിക. മാധ്യമം തെരഞ്ഞെടുക്കലും ഉപയോഗവും പരസ്യ തന്ത്രത്തെ ആശ്രയിച്ചിരിക്കുന്നു. ലഭ്യമായ മാധ്യമങ്ങൾ ഏവ എന്നും ലക്ഷ്യസദസ്സിൽ എത്തിച്ചേരുവാൻ ഇതിലേതൊക്കെയാണ് ഫലപ്രദമെന്നും പഠിച്ചറിയുകയും വേണം.

ഇന്ത്യയെപോലൊരു രാജ്യത്ത് പരസ്യത്തിനുപയോഗിക്കുന്ന മാധ്യമങ്ങൾ തെരഞ്ഞെടുക്കുന്നതിൽ

പലകാര്യങ്ങളും പരിഗണിക്കേണ്ടതുണ്ട്. സാക്ഷരതയിലും സാറ്റലൈറ്റ് ടെലിവിഷൻ വ്യാപനത്തിലുമൊക്കെ ഭാഷാ ദേശഭേദങ്ങൾക്കനുസൃതമായി ഇന്ത്യയിലെ സ്ഥിതി അജഗജാന്തരമുള്ളതായിരിക്കും.ഇക്കാര്യത്തിലുള്ള വ്യത്യാസം പരസ്യ മാനേജർമാരുടെ ജോലി, ഭാരമുള്ളതാക്കുന്നു. പത്രം വായിക്കാത്തിടത്ത് പത്രപരസ്യം ഒഴിവാക്കാനും, സാറ്റലൈറ്റ് ടെലിവിഷനില്ലാത്തിടത്ത് ടെലിവിഷൻ പരസ്യം കുറയ്ക്കാനുമൊക്കെ അയാൾ ജാഗ്രത പുലർത്തണം.

വമ്പൻ കമ്പനികൾ ഇക്കാര്യത്തിൽ സൂക്ഷ്മത പുലർത്തുന്നതായിട്ടാണ് അനുഭവം. റിലയൻസ് മൊബൈൽ ഫോണിന്റെ പരസ്യതന്ത്രം ഉദാഹരണം. ഗ്രാമീണ മേഖലയ്ക്ക് ഊന്നൽ കൊടുത്തുകൊണ്ട്, പുതിയ മൊബൈൽ ഉപഭോക്താക്കളെ കണ്ടെത്തുവാനുള്ള പരസ്യതന്ത്രമാണ് റിലയൻസിനു വേണ്ടി തയ്യാറാക്കിയത്. തുടക്കത്തിൽ ഗ്രാമീണർ ഒത്തുകൂടുന്ന ഇടങ്ങളിലെ പൊതുസ്ഥലങ്ങളിൽ (ഭിത്തികളിലും മറ്റും) റിലയൻസ് മൊബൈൽ ഫോൺ പരസ്യങ്ങൾ ധാരാളമായി പ്രത്യക്ഷപ്പെടുകയുണ്ടായി.

കേരളത്തിലെ കമ്പനികൾ ഇക്കാര്യത്തിൽ ഇപ്പോഴും പിന്നിലാണ്. മാധ്യമ തെരഞ്ഞെടുപ്പിൽ ഭാവനാവിലസിതമായ തീരുമാനങ്ങൾ എടുക്കുന്നതായാണ് പലപ്പോഴും അനുഭവപ്പെടുന്നത്.

വിൽപ്പനാതിർത്തികളുടെ സവിശേഷതകളാണ് ശ്രദ്ധിക്കേണ്ട മറ്റൊരു ഘടകം. വിതരണക്കാരുടെ എണ്ണം, ഉപഭോക്താക്കളുടെ എണ്ണം, സെയിൽസ്മാന്മാരുടെ എണ്ണം എന്നിവയെല്ലാം പരിഗണിക്കണം. വിൽപന സാധ്യതയെക്കുറിച്ച് ശരിയായി പഠിച്ചിരിക്കണം എന്നർത്ഥം.

പരസ്യങ്ങളുടെ ആകെയുള്ള കാഴ്ച സാധ്യതകളും മുൻഗണനയിലെടുക്കണം. ഏത് മാധ്യമങ്ങളിൽ എത്രപ്രാവശ്യം ഏത് സമയത്ത് പരസ്യങ്ങൾ വരുന്നു എന്നത് നിർണ്ണായകമാണല്ലോ. തങ്ങളുടെ പരസ്യബജറ്റിൽ ഒതുങ്ങിനിന്നുകൊണ്ട് ഇക്കാര്യം ഫലപ്രദമായി നിർവഹിക്കപ്പെടണം.

ഏത് ഉത്പന്നങ്ങളാണ് കൂടുതൽ പരസ്യം ചെയ്യേണ്ടവ എന്നും മുൻകൂട്ടി തീരുമാനിച്ചിരിക്കണം. ഏതേത് ഉത്പന്നത്തിന് എത്രവരെ പരസ്യ ചെലവ് വരാം എന്നും സീസണുകൾക്കനുസരിച്ച് കമ്പോളത്തിലെ ഉത്പന്നങ്ങളുടെ വിൽപനയിൽ ഏറ്റക്കുറച്ചിലുകൾ ഉണ്ടാകുമല്ലോ. ഇക്കാര്യവും പരസ്യവിനിയോഗ തീരുമാനത്തിൽ കണക്കിലെടുത്തിരിക്കണം. മഴക്കാലത്ത് വിൽപന പരകോടിയിലെത്തുന്ന കുടകൾക്ക് കഠിനവേനൽക്കാലത്ത് പരസ്യ ബജറ്റിൽ പണം നീക്കിവെയ്ക്കേണ്ടതില്ലല്ലോ.



**പ്രൊഫ. ജോസി ജോസഫ്**
മീഡിയ സയൻസിൽ അക്കാദമിക് വിദഗ്ദ്ധൻ

# Classroom




# Elements of Standardisation

The function of standardization involves a number of sub-elements. This is evident in the words of F.E.Clark (Principles of marketing) : Standardisation includes the establishment of standards, the sorting and grading of products to conform to these standards, re-packing, breaking up large quantities into smaller units of desirable size and product inspection So the various elements of standardization are:

1.Setting up of standards 2. Grading 3. Packing 4. Labelling 5. Branding 6. Conforming to the standards (Inspection)

1.Setting up of standards: This is a problem for management and is dealt under product development. Fixing up of a standard requires careful planning taking into consideration the process involved, the nature of product, the consumer demand, etc. Selection of wrong standards will end on the premature death of the product. While fixing the standards the following physical properties of the product are considered:

Basic weight and measures, Sizes, shapes or dimensions, Chemical or technical properties, Product performance, Quality of units for sale or handling, Other characteristics apparent to human senses.

Fixing standard for a product is, therefore, purely a technical function to be handled by management with vision and foresight.

## GRADING

Standardisation, in the case of manufactures goods and of most industrial goods, is a function of production. Once the standard is set up there will arise no difficulty to maintain it. This is so because, in manufacturing operations, not only the finished products are standardized, but materials, processes and performances are also standardized. The case is, however, different with regard to the products of agriculture and extractive industries. There is a lack of uniformity or standards in the variety of natural products available from the soil. The features of these products vary from one farm to the other and from season to season. The production process itself is largely beyond the control of the producer. Thus, there will be variations between two or more products of the same variety. In short, natural products can never be standardized. But such products afford one facility that they are capable of being divided, assorted, grouped or classified into certain common lots that show some similarities. This process is known as Grading. In other words, " Grading is the process of sorting individual specimens of a given product to the standard grades or classes to which they belong.

Grading is the use of a standard or set of standards, for sorting ungraded products into lots that are approximately identical in variety, size, quality etc. According to Clark, it involves the division of products into classes made up of units possessing similar characteristics of size and quality. There are two kinds of grades : Fixed and Variable.

Fixed Grades have fixed limits within which more or less all the grading factors are present. This somewhat closely resembles a standard.

In Variable Grades the grading factors or limits are fluctuating widely and no permanency in quality what-

soever is found.

Standardisation and grading: These two terms are quite often misunderstood and misused because if similar and identical meaning. A clear demarcation in these two processes is possible. The two terms differ in the following respects.

The function of sorting out products into groups of uniform kind, quality and size is known as grading. Standardisation, on the other hand, means the establishment of a certain standard based upon intrinsic physical properties and qualities of a product. Standardisation signifies that a product is of a certain specified quality. Standards are permanent and this factor is extended to grades. Hence it is remarked, "established standards are grades". Thus standards determine the quality, and grading is the process of dividing a quantity of the same kind of goods into uniform groups according to predetermined standards of size, shape, colour, texture and other significant characteristics. Chronologically standards are fixed first and grading follows. Thus "where standardization ends grading begins". Standards have a broader significance than grades. For example, standards may be legally prescribed to all the products of a particular industry. Such an enforcement is neither possible nor plausible in the case of all agricultural products. Thus standardization lays the path on which Grades move and follow.

Advantages of Standardisation and Grading: The introduction of standards of weights and measures is an evidence for the ethical advancement of the human race. "As long as no objective standard prevails there is opportunity for the strong to take advantage of the weak, for the clever and unscrupulous to out wit un wary and trusting". Besides, standardization and grading offer a number of advantages.

1.It helps to protect products in transit from damage and reduces the cost of marketing by achieving economics in freight and handling.

2. The standardized goods require only less storage area this reduces storage charges.

3. The sale by description or sample is possible. This cases the purchase or sale. Commodity exchanges are made more useful with the introduction of grading.

4. The comparison of values of different qualities of a product in a single market and of differences in prince of the same grade in different markets can be made. Such comparisons help in keeping prices in different markets in line with each other.

5. It helps to reduce risks and aids in financing. Standardised goods could be evaluated accurately and hence the method of financing is simplified.

6. It helps to remove the element of speculation.

7. Standardisation and grading enable the manufacturers to use the brand names effectively.

8. Advertising backed by standards is more effective. It therefore, partly helps in the demand creation function also.

Disadvantages.It is very often criticized that standardization destroys the individual skill and ingenuity. In the case of manufactured goods the workers are treated only as a part of machinery and they cannot exercise any personal skill in the final product.

In the case of agricultural products the quality cannot be maintained always. Thus grading becomes meaningless.

It retards progress and prevents introduction of new ideas. The manufacturers, it is often found, are hesitating to change the quality once fixed even for a better quality.

It affords an atmosphere where even the low quality goods are sold out under certain special standard or grades.

It limits markets and throttles down the foreign trade.

Prima facie, these criticisms may seem to be true but are not deep rooted. These arguments are baseless and are due to wrong conception of the idea. Standardised products actually enjoy a wide reputation and are capable of capturing new markets. The problem is only to maintain the standard and prevent limitation goods. Taking into consideration the various advantages reaped one cannot simply ignore this function.

But standardization is effective only when it is legalized. Because where custom plays an important part in the production of a commodity, standardization has no effect. Ignorance on the part of the consumer is another obstacle. In India many of the manufactured goods have been and more are being brought under standardization with the establishment of Indian Standards Institution (ISI). This institution was created by the passing of Indian Standards Institution (Certification) Marks Act, 1952. ISI is affiliated to Asian Standards Advisory Committee (ASAC). In order to promote the standardization movement in India, a National Association of Consumers was also organized.

In the case of agricultural commodities also, legislative measured were undertaken to promote grading. The Agricultural Produce (Grading and Marketing) Act was passed in 1937, to achieve this ends. The Act prescribed the qualities of certain agricultural products and to market them with a standard name, AGMARK. The Act was amended in 1943 to include more products. AGMARK is a standardized grade name for agricultural products. AGMARK grade is now attached to more than fifty commodities and covers nearly 275 items, ●




# ക്യാമറ എങ്ങനെ ഉപയോഗിക്കാം

പ്രഫഷണൽ ക്യാമറകളും അവയുടെ വിവിധ ആക്സസറികളും വിദഗ്ദ്ധമായി ഉപയോഗിക്കണമെങ്കിൽ അതിന്റെ പ്രവർത്തനങ്ങളെപ്പറ്റി ശാസ്ത്രീയമായി അറിഞ്ഞിരിക്കേണ്ടത് അനിവാര്യമാണ്. അവയെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്ന ലേഖനപരമ്പര.

## മൊബൈൽക്യാമറയിൽ നിന്നും ക്യാമറയിലേക്ക് മാറുമ്പോൾ

ഒരുകാലത്ത് ഫോട്ടോ എടുക്കുന്നത് ഫോട്ടോഗ്രാഫർമാരുടെ ജോലിയായിരുന്നെങ്കിൽ ഇന്ന് അത് സാധാരണക്കാരുടെ വിനോദം കൂടിയാണെന്നു പറയുന്നതിൽ വലിയ അതിശയോക്തിയൊന്നുമില്ല. സ്മാർട്ട് ഫോണുകളുടെ വ്യാപനമാണ് ഇങ്ങനെ ഒരവസ്ഥ ഉണ്ടാക്കിയത്. സെൽഫി മുതൽ വീടുകളിലും സ്ഥാപനങ്ങളിലും നടക്കുന്ന ചടങ്ങുകളിലുമൊക്കെ ഇത്തരം ഫോട്ടോഗ്രാഫർമാരുടെ ആധിക്യം കാണാം. ഇവരിൽ ചിലർ ഫോൺക്യാമറകളുടെ പരിധിയിൽനിന്നുകൊണ്ടുതന്നെ മികച്ച ചിത്രങ്ങളെടുക്കുന്നു എന്നതും ഒരു യാഥാർത്ഥ്യമാണ്. അങ്ങനെയുള്ളവർ ഫോൺ ക്യാമറകളിൽ നിന്നും പോയിന്റ് ആന്റ് ഷൂട്ട് ഔട്ട് (ഓട്ടോ ഫോക്കസ്) ക്യാമറകളിലേക്കും പിന്നീട് എസ് എൽ ആർ (സിംഗിൾ ലെൻസ് റിഫ്ളക്സ്) ക്യാമറകളിലേക്കും മാറുന്നതിന് ഈ മേഖലയിൽ പ്രവർത്തിക്കുന്ന ഒരാളെന്ന നിലയിൽ ഞാൻ സാക്ഷിയായിട്ടുണ്ട്. അതിനെ മുൻനിർത്തി ഇങ്ങനെയുള്ളവർ ക്യാമറവാങ്ങുമ്പോൾ ശ്രദ്ധിക്കേണ്ട ചില അടിസ്ഥാനകാര്യങ്ങളാണ് ഇവിടെ പറയുന്നത്.

വെറുതെ ഒരു ചിത്രം എടുക്കുക മാത്രമാണ് ലക്ഷ്യമെങ്കിൽ ഓട്ടോഫോക്കസ് ക്യാമറ തന്നെ ധാരാളമാണ്. പക്ഷേ ഫോട്ടോഗ്രാഫിയിൽ അൽപ്പമെങ്കിലും താത്പര്യമുള്ള ആളുകൾ എസ് എൽ ആർ ക്യാമറാ വാങ്ങുന്നതുതന്നെയാണ് നല്ലത്. ഫോട്ടോഗ്രാഫിയുടെ അടിസ്ഥാനകാര്യങ്ങളും ക്യാമറയുടെ പ്രവർത്തനവും പഠിക്കുന്നതിന് എസ് എൽ ആർ ക്യാമറകൾ തന്നെയാണ് നല്ലത്. അങ്ങനെയുള്ള ആളുകൾ ക്യാമറവാങ്ങുമ്പോൾ ചിലകാര്യങ്ങൾ ശ്രദ്ധിക്കുന്നതു നന്നായിരിക്കും. അതെന്തൊക്കെയാണെന്നാണ് ഇവിടെ പറയാൻ ശ്രമിക്കുന്നത്. അതിനുമുൻപ് നിങ്ങൾ ഫോട്ടോഗ്രാഫിയെ ഗൗരവത്തിൽ കാണുന്നുണ്ടോ, എന്താവശ്യത്തിനാണ് ഫോട്ടോ എടുക്കുന്നത്, ഫോട്ടോ എടുത്തിട്ട് അതിന്റെ പ്രിന്റ്യെടുക്കാൻ സാധ്യതയുണ്ടോ എന്നൊക്കെ ചിന്തിച്ചുറപ്പിക്കുന്നത് കൂടുതൽ പണം നഷ്ടം വരാതിരിക്കുന്നതിന് നിങ്ങളെ സഹായിക്കും.

**ക്യാമറ വാങ്ങുന്നതിനുമുൻപ് ശ്രദ്ധിക്കേണ്ടുന്ന കാര്യങ്ങൾ**

**എക്സ്പോഷർസെറ്റിംഗ്.**

1. എല്ലാ എസ് എൽ ആർ ക്യാമറകൾക്കും ഓട്ടോ എക്സ്പോഷർ ഉണ്ടായിരിക്കും. എങ്കിലും ഫോട്ടോഗ്രാഫിയിൽ എടുക്കുന്ന ആളുടെ കൈയൊപ്പുപതിയണമെങ്കിൽ എക്സ്പോഷർ മാന്വലായിട്ട് സെറ്റ് ചെയ്ത് ഫോട്ടോ എടുക്കുന്നതാണ് നല്ലത്. അതിനാൽ നിങ്ങൾ വാങ്ങുന്ന ക്യാമറയിൽ അപ്പേർച്ചർ, ഷട്ടർസ്പീഡ്, ഐ എസ് ഒ എന്നിവ മാന്വലായി സെറ്റു ചെയ്യുന്നതിനുള്ള സൗകര്യം ഉണ്ടായിരിക്കണം. (ഇപ്പോൾ മാർക്കറ്റിലുള്ള ക്യാമറകളിലൊക്കെ ഈ സൗകര്യം ഉണ്ട്)

2. ചലിക്കുന്ന വസ്തുക്കൾ ലൈവായ സംഭവങ്ങൾ എന്നിവ പകർത്താനായി തുടർച്ചയായി ക്ലിക്കുചെയ്യാനുള്ള സൗകര്യം ഉണ്ടാവണം.

3. പ്രകൃതിദൃശ്യങ്ങൾ, ചെറിയ വസ്തുക്കൾ എന്നിവപകർത്തുമ്പോൾ ഡെപ്ത് ഓഫ് ഫീൽഡ് തിരിച്ചറിയേണ്ടതുള്ളതിനാൽ ഡെപ്ത്ത് ഓഫ് ഫീൽഡ് പ്രിവ്യൂ ബട്ടൻ വേണ്ടതാണ്.

4. പ്രകാശം കുറവുള്ള സമയത്തോ, രാത്രിയിലോ ചിത്രങ്ങൾ പകർത്തുന്നതിനായി ഫ്ളാഷ് ഉപയോഗിക്കുന്നതിനായി പരമാവധി ഫ്ളാഷ്സിങ്ക് ഷട്ടർ സ്പീഡ് ഉറപ്പാക്കണം.

5. വിവിധതരം ലെൻസുകൾ ഉപയോഗിക്കാൻ പറ്റുന്നക്യാമറ ആയിരിക്കണം.

6. ഫോട്ടോ എടുക്കുന്നതിനായി ലെൻസിലൂടെ നോക്കുമ്പോൾ തന്നെ ഓരോഷോട്ടിന്റേയും എക്സ്പോഷർ രീതി കാണിക്കുന്ന മീറ്ററിംഗ് പാറ്റേൺ ഉണ്ടായിരിക്കണം.

7. പ്രിന്റെടുക്കുന്ന ആവശ്യമുള്ള ആളാണെങ്കിൽ മാത്രം മെഗാപിക്സൽ പരിഗണിച്ചാൽ മതി.

8. വീഡിയോ ആവശ്യമുള്ളവർ വീഡിയോ സൗകര്യം ഉറപ്പാക്കണം.

9. ചിത്രം എടുക്കുമ്പോൾ തന്നെ അതിന്റെ മികച്ച ഫോട്ടോ കാണണമെങ്കിൽ ക്യാമറയുടെ എൽ സി ഡി മോണിറ്ററിന് നല്ല റെസലൂഷൻ അനിവാര്യമാണ്.

10. ലെൻസിൽ കൂടി നോക്കി ഫ്രെയിം സെറ്റു ചെയ്യാൻ ബുദ്ധിമുട്ടുള്ള സ്ഥലങ്ങളിൽ ഫോട്ടോ എടുക്കാൻ മോണിറ്ററിൽ നോക്കി പ്രെയിം സെറ്റു ചെയ്യാൻ മോണിറ്ററിൽ ലൈവ്വ്യൂ സൗകര്യം ഉള്ളത് നല്ലതാണ്.

ഇത്രയും വസ്തുതകളെ മുൻനിർത്തി വേണം ഫോട്ടോഗ്രാഫി പഠിക്കാനായി ക്യാമറവാങ്ങേണ്ടത്. അങ്ങനെ വാങ്ങുന്ന ക്യാമറ, ക്യാമറയുടെ പ്രാഥമികമായ പ്രവർത്തനങ്ങൾ പഠിക്കുന്നതിനും ഫോട്ടോഗ്രാഫിയെ സംബന്ധിക്കുന്ന കൂടുതൽ വിവരങ്ങൾ മനസ്സിലാക്കുന്നതിനും നിങ്ങളെ സഹായിക്കും എന്നകാര്യത്തിൽ യാതൊരു സംശയവുമില്ല. ●

(ക്യാമറയുടെ മോഡൽ മാറുന്നതിന് അനുസരിച്ച് Functions ൽ വ്യത്യാസം ഉണ്ടാകാവുന്നതാണ്.)



**എബി കെ. ജോർജ്ജ്**
ക്യാമറ സ്കാൻ, കോട്ടയം

## പുസ്തക പരിചയം

# Designing Brand Identity
- by Alina Wheeler




ശക്തമായ ഒരു ബ്രാൻഡ് സൃഷ്ടിക്കുന്നതിനും, കെട്ടിപ്പടുക്കുന്നതിനും, പരിപാലിക്കുന്നതിനും വളർത്തുന്നതിനും വേണ്ടിയുള്ള ടെക്നിക്കുകൾ Alina Wheeler ന്റെ ഡിസൈനിംഗ് ബ്രാൻഡ് ഐഡന്റിറ്റി എന്ന പുസ്തകത്തിലൂടെ വായിച്ചെടുക്കുവാൻ സാധിക്കും. ഇപ്പോൾ പുറത്തിറങ്ങിയിട്ടുള്ള ഇതിന്റെ നാലാം പതിപ്പിൽ ബ്രാൻഡ് മാനേജർമാർ, മാർക്കറ്റിംഗ് മാനേജർമാർ, ഡിസൈനർമാർ എന്നിവർക്ക് ബ്രാൻഡ് ഐഡന്റിറ്റി സൃഷ്ടിക്കുന്നതിനും നടപ്പിലാക്കുന്നതിനും ആവശ്യമായ ഫലപ്രദമായ നാലു ഘട്ട ടിപ്പുകൾ ലഭിക്കുന്നു. സ്ട്രാറ്റജിയുടെ രൂപകൽപ്പനയും, ആപ്ളിക്കേഷൻ ഡിസൈൻ മുഖേനയുള്ള ഡിസൈൻ വികസനവും, ലോഞ്ച് ആൻഡ് ഗവേണൻസ്, ഡിസൈനിങ് എന്നിവ വഴി ബ്രാൻഡ് ഐഡന്റിറ്റി സൃഷ്ടിക്കുന്നതിനും സോഷ്യൽ നെറ്റ്‌വർക്കുകൾ, മൊബൈൽ ഉപകരണങ്ങൾ, ഗ്ലോബൽ മാർക്കറ്റുകൾ, ആപ്സ്, വീഡിയോ, വിർചൽ ബ്രാൻഡുകൾ തുടങ്ങി ബ്രാൻഡിംഗിലെ ഏറ്റവും പുതിയ പ്രവണതകൾ വരെ വിശദമായി ഈ പുസ്തകത്തിലൂടെ പ്രതിപാദിക്കുന്നു.




*ദിനപത്രങ്ങളിൽ പ്രസിദ്ധീകരിച്ച ശ്രദ്ധേയമായ എഡിറ്റോറിയലുകളുടെ സംഗ്രഹം.*

ദീപിക ഏപ്രിൽ 02, 2018

## തൊഴിൽ മേഖല അസ്വസ്ഥമാവരുത്

തൊഴിൽ രംഗത്തു രാജ്യം വലിയ പ്രതിസന്ധിയാണ് അഭിമുഖീകരിക്കുന്നത്. ലക്ഷക്കണക്കിനു പുതിയ തൊഴിലവസരങ്ങൾ വാഗ്ദാനം ചെയ്ത് അധികാരമേറിയ കേന്ദ്രസർക്കാരിന് അതിന്റെ ചെറിയൊരംശം പോലും സൃഷ്ടിക്കാൻ കഴിഞ്ഞിട്ടില്ല. സർക്കാർ, പൊതുമേഖലാ സ്ഥാപനങ്ങൾ പലതും കെടുകാര്യസ്ഥതയുടെ പര്യായമായി മാറിയപ്പോൾ നിലവിലെ തൊഴിൽ സംസ്കാരത്തിൽ മാറ്റങ്ങളുണ്ടാകണമെന്നു പലരും ചിന്തിച്ചു തുടങ്ങി. പക്ഷേ ഇതു മറയാക്കി രാജ്യത്തെ തൊഴിൽ നിയമത്തിൽ ഏകപക്ഷീയമായ പല മാറ്റങ്ങളും വരുത്തുന്നതിനുള്ള ശ്രമങ്ങൾ തുടങ്ങിക്കഴിഞ്ഞിരിക്കുന്നു. എല്ലാ വ്യവസായ മേഖലകളിലും'നിശ്ചിത കാലാവധി തൊഴിൽ' അനുവദിച്ചുകൊണ്ടു കേന്ദ്ര തൊഴിൽ മന്ത്രാലയം ഈയിടെ പുറപ്പെടുവിച്ച ഉത്തരവ് ഇത്തരത്തിലൊന്നാണ്. സ്ഥിരം തൊഴിൽ സമ്പ്രദായം അട്ടിമറിക്കപ്പെടാനും കരാർ തൊഴിൽ വ്യാപകമാകാനും ഇത് ഇടയാക്കും. നോട്ടു നിരോധനവും ചരക്കുസേവന നികുതിയുടെ അശാസ്ത്രീയമായ നടപ്പാക്കലും രാജ്യത്തെ തൊഴിൽ, വ്യവസായ മേഖലകളിൽ വലിയ ആഘാതമാണുണ്ടാക്കിയിരിക്കുന്നത്. ഇത്തരം ആഘാതങ്ങളിൽ നിന്നും രാജ്യത്തെ കരകയറ്റുന്നതിന് പകരം തൊഴിൽ മേഖലയെ കൂടുതൽ അസ്വസ്ഥമാക്കുന്നവയാണ് ഇപ്പോൾ നടക്കുന്നത്.

---

മലയാള മനോരമ ഏപ്രിൽ 05, 2018

## മാധ്യമങ്ങൾക്ക് കൂച്ചുവിലങ്ങിടരുത്

വ്യാജ വാർത്തകളുടെ പേരിൽ പത്രപ്രവർത്തകർക്കെതിരെ നടപടിയെടുക്കാനുള്ള വാർത്ത വിതരണ പ്രക്ഷേപണ മന്ത്രാലയത്തിന്റെ വിവാദ ഉത്തരവ് വ്യാപകമായ പ്രതിഷേധത്തെത്തുടർന്നു പിൻവലിച്ചിരിക്കുകയാണ്. മാധ്യമ സ്വാതന്ത്ര്യത്തിനെതിരെയുള്ള വ്യക്തമായ കടന്നുകയറ്റം തന്നെയായിരുന്നു ഈ ഉത്തരവ്. എന്താണ് വ്യാജ വാർത്ത എന്നതിനു തന്നെ വ്യക്തമായ നിർവചനം ഇല്ലാതിരിക്കെ ഈ മാർഗ നിർദേശങ്ങളുടെ ലക്ഷ്യം പൊതുവായ മാധ്യമ പ്രവർത്തനത്തിനു നിയന്ത്രണം കൊണ്ടുവരുന്നതു തന്നെയാവണം. മാധ്യമങ്ങളെ നിയന്ത്രിക്കാൻ രാജ്യത്ത് ഇതിനു മുൻപും പല ശ്രമങ്ങളും നടന്നിട്ടുണ്ട്. രാജസ്ഥാൻ സർക്കാർ കഴിഞ്ഞവർഷം മാധ്യമങ്ങളുടെ വായ് മൂടിക്കെട്ടാൻ കൊണ്ടുവന്നതും പിന്നീട് എതിർപ്പിനെ തുടർന്ന് പിൻവലിക്കേണ്ടിവന്നു. കേരളത്തിലെ ചില കോടതികളിലെ മാധ്യമ വിലക്ക് ഇതിനകം വിവാദമായതാണ്. കർണാടകയിൽ മാധ്യമങ്ങളെ നിയന്ത്രിക്കുവാൻ നിയമസഭാ സമിതിക്കുതന്നെ രൂപം നൽകുകയുണ്ടായി. വാർത്തയുടെ വിശ്വാസ്യതയാണു മാധ്യമങ്ങളുടെ ഏറ്റവും വിലപിടിപ്പുള്ള കൈമുതൽ. ബാഹ്യ ഇടപടലുകളില്ലാതെതന്നെ ആ വിശ്വാസ്യത ഉറപ്പുവരുത്താൻ അവർക്ക് സ്വയം അറിയുകയും ചെയ്യാം അതു കൃത്യമായി നിർവഹിക്കാനുള്ള ഉത്തരവാദിത്വം മാധ്യമങ്ങൾ നിറവേറ്റുകയും വേണം. ഭരണഘടന ഉറപ്പു നൽകുന്ന അഭിപ്രായ സ്വാതന്ത്ര്യം എന്ന മൗലികാവകാശമാണു മാധ്യമങ്ങളുടെ സ്വതന്ത്രവും ജനാധിപത്യപരവും സത്യസന്ധവുമായ സാമൂഹിക ദൗത്യത്തിനു രക്ഷാകവചമാകുന്നത്. മാധ്യമ സ്വാതന്ത്ര്യം എന്നത് ഒരു രാഷ്ട്രത്തിനും നഷ്ടപ്പെടുത്താൻ പറ്റാത്ത അമൂല്യമായ അവകാശമാണ് എന്നു പറഞ്ഞതു നമ്മുടെ രാഷ്ട്രപിതാവു തന്നെയാണെന്നത് ഇതോടു ചേർത്ത് ഓർമിക്കുകയും ചെയ്യാം.

---

മംഗളം ഏപ്രിൽ 06, 2018

## ക്ഷേമപെൻഷനുകൾ മരുന്നും ഭക്ഷണവുമാണ്

ക്ഷേമപെൻഷനുകൾ ഔദാര്യമോ ദാക്ഷിണ്യമോ അല്ല. പൗരനു ക്ഷേമകരമായ ജീവിതത്തിനു സർക്കാർ കൊടുക്കുന്ന അവകാശം തന്നെയാണ്. ക്ഷേമപെൻഷനുകൾ വാങ്ങുന്നവരോടു സർക്കാരുകൾ കാലങ്ങളായി പുലർത്തുന്ന അവഗണനയും ഉദാസീനതയും ക്ഷമിക്കാവുന്നതല്ല. ക്ഷേമ പെൻഷനുകൾ സ്വീകരിക്കുന്നവർ സാമൂഹികമായും സാമ്പത്തികമായും പാർശ്വവൽക്കരിക്കപ്പെട്ടവരും ദുർബലരുമാണ്. ഇവരിൽ നല്ലൊരു വിഭാഗം വാർധക്യം, രോഗങ്ങൾ, മറ്റു ശാരീരിക അവശതകൾ എന്നിവ മൂലം പരിക്ഷീണിതരും ആരോഗ്യപരമായി ദുർബലരുമാണ്. അതിനാൽ തന്നെ ലഭിക്കുന്ന പെൻഷനിൽ നല്ലൊരു പങ്കും മരുന്ന്, ഭക്ഷണം എന്നിവയ്ക്ക് ചെലവാക്കേണ്ട ഗതികേടിലുമാണിവർ. ഓണത്തിനും വിഷുവിനും ക്രിസ്തുമസിനും കൈനീട്ടമായിക്കിട്ടേണ്ട ഔദാര്യമല്ല സുരക്ഷാ പെൻഷനുകൾ എന്ന തിരിച്ചറിവ് അധികൃതർക്കുണ്ടാകണം. കാരണം ഈ പണം ആഘോഷിക്കാനുള്ളതല്ല മരുന്നും ഭക്ഷണവും വാങ്ങാനുള്ളതാണെന്ന് ഓർമ്മിക്കുന്നത് നല്ലതാണ്.

മാധ്യമം ഏപ്രിൽ 07, 2018

## എണ്ണവിലക്കും ജി.എസ്.ടി.ബാധകമാക്കണം

പെട്രോളിയം വിലകളുടെ കുതിപ്പ് വ്യാപകമായി ആശങ്കയുണർത്തുന്നു. വിലനിയന്ത്രണം സർക്കാർ കൈയൊഴിഞ്ഞശേഷം തികഞ്ഞ ചൂഷണമാണ് ഈ രംഗത്ത് നടക്കുന്നത്. ചരക്കു സേവന നികുതി (ജി.എസ്.ടി.) സമ്പ്രദായം കൊണ്ടുവന്നത് സമഗ്രമായ ഏകനികുതി സംവിധാനമെന്നു പറഞ്ഞായിരുന്നു. എന്നാൽ അതിന്റെ വ്യാപ്തിയും ആഴവും ജനജീവിതത്തെ ബാധിച്ചപ്പോൾ അതിൽ നിന്ന് കിട്ടേണ്ട പ്രയോജനം നിഷേധിക്കപ്പെട്ടു. ഏറ്റവും വലിയ നികുതിഭാരം വഹിക്കുന്ന പെട്രോളിയം ഉൽപ്പന്നങ്ങളെ ജി.എസ്.ടിയുടെ പരിധിയിൽ നിന്ന് മുക്തമാക്കികൊണ്ടാണ് ഈ ചൂഷണം നടക്കുന്നത്. ആഗോള വിലയിൽ ഇടിവുവരുന്ന മുറക്ക് ഇവിടെ കേന്ദ്രവും സംസ്ഥാനങ്ങളും നികുതി കൂട്ടിക്കൊണ്ടിരുന്നു. സർക്കാരിന്റെ വിലനിയന്ത്രണാധികാരം എടുത്തുകളഞ്ഞ് വിതരണക്കമ്പനികൾക്ക് നൽകുക വഴി ജനങ്ങളെയും സാമ്പത്തിക രംഗത്തെയും കോർപ്പറേറ്റുകളുടെയും വിപണിയുടെയും ദയാദാക്ഷിണ്യത്തിന് വിട്ടുകൊടുക്കുക മാത്രമല്ല ഉണ്ടായത്. സാമ്പത്തിക നയത്തിലെ പാളിച്ചകളിലുണ്ടാക്കുന്ന നഷ്ടങ്ങൾ നികത്താൻ ഉതകുന്ന വിധമാണ് ഗവൺമെന്റ് പെട്രോളിയം ഉത്പന്നങ്ങൾക്ക് നികുതി ഏർപ്പെടുത്തിയിരിക്കുന്നത്. പെട്രോൾ, ഡീസൽ എന്നിവയുടെ നികുതികൾകൂടി ജി.എസ്.ടിക്കു കീഴിലാക്കുകയെന്നത് യുക്തിസഹവും ന്യായവും മാത്രമല്ല ജനങ്ങളുടെ അവകാശവും കൂടിയാണ്.

മാതൃഭൂമി ഏപ്രിൽ 07, 2018

## നിലവാരം ഇല്ലാതാവുന്ന ഉന്നതവിദ്യാഭ്യാസം

ഇന്ത്യയിലെ ഉന്നതവിദ്യാഭ്യാസത്തിന്റെ സ്ഥിതിയിലേക്കു കണ്ണുതുറന്നു നോക്കാൻ പ്രേരിപ്പിക്കുന്നതാണ് ലോകബാങ്കും അമേരിക്കയിലെ സ്റ്റാൻഫഡ് സർവകലാശാലയും ചേർന്ന് നടത്തിയ പഠനത്തിലെ കണ്ടെത്തലുകൾ. ലോകബാങ്കിന്റെ പിന്തുണയോടെയുള്ള ടെക്നിക്കൽ എജ്യുക്കേഷൻ ക്വാളിറ്റി ഇംപ്രൂവ്മെന്റ് പ്രോഗ്രാമിന്റെ ഭാഗമായ ഈ പഠനം പ്രധാനമായും ഊന്നുന്നത് എൻജിനീയറിംഗ് വിദ്യാഭ്യാസത്തിലാണെങ്കിലും മറ്റു മേഖലകൾക്കും അതു ബാധകമാണ്. ഇന്ത്യയിൽ കോളേജ് വിദ്യാഭ്യാസം നേടിയവരിൽ ഭൂരിഭാഗവും വിശേഷിച്ചും എൻജിനീയറിംഗ് ബിരുദധാരികൾ ജോലിചെയ്യാൻ യോഗ്യരല്ലെന്നാണ് പഠനം പറയുന്നത്. നിലവാരമുള്ള ഉന്നതവിദ്യാഭ്യാസം അറിവു മാത്രമല്ല പ്രജ്ഞയും വ്യക്തിത്വവും കൂടിയാണ്. വിദ്യാർത്ഥിയുടെ ആത്മാർത്ഥത, സത്യസന്ധത, ഔത്സുക്യം, ജിജ്ഞാസ, ഒറ്റയ്ക്കും, സംഘത്തിലും ജോലിചെയ്യാനുള്ള ശേഷി തുടങ്ങിയവയാൽ തിരിച്ചറിയാവുന്ന ഗുണമാണ് വ്യക്തിത്വം. അവയ്ക്കു രണ്ടിനും പ്രാധാന്യം നൽകാത്ത ഉന്നതവിദ്യാഭ്യാസ സമ്പ്രദായമാണ് തൊഴിൽ നൈപുണ്യവും സാമൂഹികശേഷിയുമില്ലാത്തവരെ സൃഷ്ടിക്കുന്നത്. അമിതമായ രാഷ്ട്രീയ വത്ക്കരണവും അക്രമാസക്തമായ പെരുമാറ്റവും ഇത്രയ്ക്കൊക്കെ മതി എന്ന മട്ടിലുള്ള അധ്യാപനവും വിദ്യാർത്ഥിയെയും ജ്ഞാനോത്പാദനത്തെയും സഹായിക്കാത്ത പരിഷ്ക്കാരങ്ങളുമൊക്കച്ചേർന്നാണ് നമ്മുടെ ഉന്നതവിദ്യാഭ്യാസത്തെ കുഴപ്പത്തിൽ കൊണ്ടെത്തിച്ചിരിക്കുന്നത്.

ദേശാഭിമാനി ഏപ്രിൽ 12, 2018

## ധനകമ്മീഷനെ ചട്ടുകമാക്കാൻ അനുവദിക്കരുത്

ശക്തമായ കേന്ദ്രവും സംതൃപ്തമായ സംസ്ഥാനങ്ങളും എന്ന കാഴ്ചപ്പാട് ഭരണഘടനാശിൽപ്പികളുടെ ദീർഘവീക്ഷണത്തിന്റെ ദർശനമായിരുന്നു. സാമ്പത്തിക വിഭവങ്ങളുടെ നീതിപൂർവ്വമായ പങ്കുവെയ്ക്കലാണ് ഇതിൽ ഏറ്റവും പ്രാധാന്യമർഹിക്കുന്ന ഘടകം. ധനകമ്മീഷൻ എന്ന ഭരണഘടനാസ്ഥാപനത്തെ സ്വതന്ത്രമായി പ്രവർത്തിപ്പിക്കാൻ അനുവദിക്കുന്നതിനു പകരം കേന്ദ്ര സർക്കാരിന്റെ അജ്ഞാനുവർത്തിയാക്കാനുള്ള നീക്കമാണ് മറയില്ലാതെ നടക്കുന്നത്. പരിഗണനാവിഷയങ്ങൾ നിശ്ചയിക്കുന്നതിൽ സംസ്ഥാന ഗവൺമെന്റുകളുടെകൂടി അഭിപ്രായങ്ങൾ കേൾക്കുകയെന്ന പതിവ് തെറ്റിച്ചിരിക്കുന്നു. ആപൽക്കരമായ ഈ സ്ഥിതിവിശേഷത്തെ മറികടക്കാനുള്ള മുൻകൈയായി വേണം ദക്ഷിണേന്ത്യൻ സംസ്ഥാനങ്ങളുടെ സമ്മേളനത്തെക്കാണാൻ.

മംഗളം ഏപ്രിൽ 20, 2018

## സമ്പദ് വ്യവസ്ഥയുടെ വിശ്വാസ്യത വീണ്ടെടുക്കണം

2016 നവംബർ എട്ടിനു ശേഷം രാജ്യത്ത് ഉണ്ടായ സാമ്പത്തിക അനിശ്ചിതത്വത്തിന്റെ പുതിയ രൂപമാണ് ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിൽ അനുഭവപ്പെടുന്ന കറൻസി ക്ഷാമം. 2016 നവംബറിൽ നിലവിലുണ്ടായിരുന്ന 1000, 500 രൂപാ നോട്ടുകൾ നിരോധിക്കുമ്പോൾ സർക്കാർ അവകാശപ്പെട്ടിരുന്നത് ഇതോടെ ഇന്ത്യയിൽ ഡിജിറ്റൽ പണമിടപാടുകൾ വർദ്ധിക്കുമെന്നാണ്. ധാരാളം ഇടപാടുകൾ ഡിജിറ്റൽ മാർഗങ്ങളിലേക്ക് തിരിഞ്ഞെങ്കിലും അത് ഇന്ത്യൻ സമ്പദ്വ്യവസ്ഥയുടെ ക്രയവിക്രിയങ്ങളുടെ വളരെ ചെറിയൊരു ശതമാനം മാത്രമായിരുന്നു എന്നതാണ് ഇപ്പോഴത്തെ സ്ഥിതിയിൽ നിന്നു മനസ്സിലാക്കേണ്ടത്. ജനം കറൻസിയുടെ ഉപയോഗം കുറച്ചതേയില്ല. ഡിജിറ്റൽ ഇടപാട് വർദ്ധിച്ചേക്കും എന്ന പ്രതീക്ഷയിൽ സർക്കാർ കറൻസി അച്ചടിക്കുന്നത് കുറച്ചതാകാം ഇപ്പോഴത്തെ പ്രതിസന്ധിക്ക് കാരണം. ബാങ്കുകളെ കബളിപ്പിച്ച് വൻ വ്യവസായികൾ രാജ്യത്തിനു പുറത്തുപോയി സുഖമായി ജീവിക്കുമ്പോൾ ജനങ്ങൾക്ക് ബാങ്കുകളിലെ നിക്ഷേപത്തെക്കുറിച്ച് ആശങ്ക തോന്നുന്നതു സ്വാഭാവികമാണ്. തങ്ങളുടെ പണം നഷ്ടപ്പെടാതിരിക്കാൻ അവർ അതു പിൻവലിക്കാനുള്ള സാഹചര്യം ഏറെയാണ്. രാജ്യത്തിന് ആവശ്യമുള്ള കറൻസി ലഭ്യമാക്കുന്നതിനൊപ്പം ബാങ്കുകളിൽ വിശ്വാസമുണ്ടാകാനുള്ള നടപടികൾ കൂടി സർക്കാർ കൈക്കൊള്ളണം.

# കുട്ടികളെ ലക്ഷ്യമാക്കുന്ന ജങ്ക് ഫുഡ് പരസ്യങ്ങൾ നിരോധിക്കണമെന്ന് FSSAI




FSSAI യുടെ പുതിയ നയമനുസരിച്ച് കമ്പനികൾ ഫുഡിൽ അടങ്ങിയിരിക്കുന്ന കൊഴുപ്പ് പഞ്ചസാര, ഉപ്പ്, ഊർജ്ജം എന്നിവയുടെ അളവ് പ്രദർശിപ്പിക്കണം. ഇത്തരത്തിലുള്ള വസ്തുക്കൾ അടങ്ങിയ ഉത്പന്നങ്ങൾ കുട്ടകളെ ഉന്നം വച്ച് തയ്യാറാക്കുന്ന പരസ്യങ്ങളുടെ മേലും സമിതി നിരോധനമേർപ്പെടുത്തി. ചിപ്സ്, ബർഗറുകൾ, പിസ്സ എന്നീ ജങ്ക് ഫുഡുകൾ ഉണ്ടാക്കുന്ന കമ്പനികളെ ബാധിച്ചേക്കാവുന്ന ഒരു നീക്കമാണിത്. ഭക്ഷ്യ സുരക്ഷാ സ്റ്റാൻഡേർഡ്സ് അതോറിറ്റി ഓഫ് ഇന്ത്യയുടെ അറിയിപ്പു പ്രകാരം എഫ്.ടി.എസ് ഫുഡ് പ്രൊഡക്ഷൻ കമ്പനികൾക്ക് കുട്ടികൾക്ക് വേണ്ടിയുള്ള പരസ്യം ഏതെങ്കിലും രീതിയിൽ നൽകാൻ സാധിക്കില്ല. എന്നിരുന്നാലും ഡ്രാഫ്റ്റ് ഫുഡ് സേഫ്റ്റി ആന്റ് സ്റ്റാൻഡേർഡ്സ് (ലേബലിംഗ് ആൻഡ് ഡിസ്പ്ലേ) റെഗുലേഷൻസ് 2018, പരസ്യ നിയന്ത്രണങ്ങൾ എങ്ങനെ നടപ്പിലാക്കുമെന്ന് വ്യക്തമാക്കിയിട്ടില്ല. കുട്ടികളുടെ ചാനലുകളിലും ടി.വിയിൽ കുട്ടികളുടെ പ്രോഗ്രാമുകളിലും ജങ്ക് ഫുഡ്സ് പരസ്യം ചെയ്യുന്നത് നിരോധിക്കാൻ ഒരു വിദഗ്ധ സമിതി നേരത്തെ ശുപാർശ ചെയ്തിരുന്നു.

ഉയർന്ന കൊഴുപ്പ്, പഞ്ചസാര, ഉപ്പ് എന്നിവയുള്ള വിഭാഗത്തിൽപ്പെട്ട ഉരുളക്കിഴങ്ങ് ചിപ്സ്, റെഡി ടു ഈറ്റ് ഭക്ഷണം, അച്ചാർ എന്നിവയാണ് ഏറ്റവും കൂടുതൽ പ്രചാരമുള്ള ഉൽപ്പന്നങ്ങൾ. ആ പരസ്യങ്ങൾ കാണുന്നതിൽ നിന്ന് കുട്ടികളെ ഒഴിവാക്കിയെന്ന് എങ്ങനെ ഉറപ്പിക്കാൻ സാധിക്കും എന്നാണ് അഖിലേന്ത്യാ ഫുഡ് പ്രൊസസേർസ് അസോസിയേഷന്റെ സംശയം.

Coca-Cola, പെപ്സികോ, നെസ്ലേ, കെല്ലോഗ്, മാർസ് ചോക്കലേറ്റ്, ഹിന്ദുസ്ഥാൻ യൂണിലിവർ, മൊൻഡലീസ് എന്നീ കമ്പനികൾ ഉൾപ്പെടുന്ന ഫുഡ് ആൻഡ് ബിവറേജ് അലോയ്സ് ഓഫ് ഇന്ത്യ, ഇതിനകം കുട്ടികളെ ലക്ഷ്യമിട്ടുള്ള ഭക്ഷണപാനീയങ്ങളുടെ പരസ്യങ്ങൾ സ്വമേധയാ നിയന്ത്രിക്കുന്നതിന് തീരുമാനിച്ചിരുന്നു. ബഹുരാഷ്ട്ര കമ്പനികളുടെ ഉത്തരവാദിത്തമുള്ള പരസ്യനയം കാരണം കുട്ടികളുടെ ചാനലുകളുടെ വരുമാനം ഇതിനകം തന്നെ കുറഞ്ഞിട്ടുണ്ട്.

# ആപ്ലിക്കേഷനുകളുടെ വേഗതയിൽ ഇന്ത്യ

ഇന്ത്യൻ മൊബൈൽ ഫോൺ ഉപഭോക്താക്കളിൽ നിന്ന് ഏറ്റവും കൂടുതൽ ഡൗൺലോഡ് ചെയ്യപ്പെടുന്നവയാണ് വീഡിയോ സ്ട്രീമിംഗ് ആപ്ലിക്കേഷനുകൾ.

ആപ്പിളിന്റെ ഐഒഎസ്, ഗൂഗിളിന്റെ ആൻഡ്രോയ്ഡ് പ്ലേ സ്റ്റോർ എന്നീ മൊബൈൽ ആപ്ലിക്കേഷനുകൾക്ക് ലോകത്തിലെ ഏറ്റവും വേഗതയേറിയ വളർച്ചാകേന്ദ്രമായി ഇന്ത്യ മാറി. 2018 ന്റെ ആദ്യ പകുതിയിൽ ഈ കമ്പനികളുടെ വരുമാനത്തിൽ ഗണ്യമായ വർദ്ധനവാണ് ഉണ്ടായിരിക്കുന്നത്. രാജ്യത്ത് ഡൗൺലോഡ് ചെയ്യപ്പെട്ട പത്ത് ആപ്ലിക്കേഷനുകളിൽ മൂന്നെണ്ണം ചൈനയിൽ നിന്നും യുഎസ്സിൽ നിന്നുമാണ്, ഇതിൽ ഒരു സ്ട്രീമിങ് ആപ്ലിക്കേഷന്റെ ആദ്യ 10 ൽ ഒരു സ്ഥാനം ഇന്ത്യയ്ക്കാണ്.

'ഏത് വിപണിയും അതിവേഗം വളരുന്ന രാജ്യമാണ് ഇന്ത്യ. Q1 വളർച്ച 41 ശതമാനമാണ്,' രണ്ടാം സ്ഥാനക്കാരായ ഇൻഡോനേഷ്യയിൽ 24 ശതമാനവും അൽബേനിയയിൽ 23 ശതമാനവും ആണ്.

ഗൂഗിൾ പ്ലേ ഐഒഎസ്, ഗൂഗിൾ പ്ലേ എന്നിവയുടെ സംയുക്ത ഡൗൺലോഡുകളിൽ ആഗോളതലത്തിൽ ഒന്നാം സ്ഥാനത്തായിരുന്നു ഇന്ത്യ.

ഇൻഡ്യയിലെ രണ്ട് ജനപ്രീതിയാർജിക്കുന്ന ആപ്ളിക്കേഷനുകൾ നെറ്റ്ഫ്ലിക്സ്, ടീൻഡർ ആപ്ലിക്കേഷൻ സ്ട്രീമിങ് എന്നീ സേവനങ്ങളാണ്. ഫേസ്ബുക്ക് സ്റ്റേബിൾ സോഷ്യൽ നെറ്റ്വർക്ക് ഫേസ്ബുക്ക്, മെസ്സേജിംഗ് ആപ്ലിക്കേഷൻ, ഫെയ്സ്ബുക്ക് മെസഞ്ചർ എന്നീ ആപ്ലിക്കേഷനുകൾ ഉപയോഗിച്ച ചൈനീസ് ആപ്ലിക്കേഷനുകളായ യു.സി. ബ്രൗസർ, ഷെയറിറ്റ്, ഹൈപ്സ്റ്റാർ എന്നിവയാണ് ഇപ്പോൾ വിഗോ വീഡിയോ എന്ന് വിളിക്കുന്നത്.

ടെലികോം വകുപ്പിന്റെ കണക്കുകൾ പ്രകാരം ഓരോ വരിക്കാരുടെ ശരാശരി ഡാറ്റ ഉപയോഗം 2017 ൽ പ്രതിമാസം 1 GB ആയി.

# ASCI കമ്മിറ്റിയിൽ ആയുഷ് മന്ത്രാലയം




തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾ നിയന്ത്രിക്കാനും മയക്കുമരുന്നുകളെ ഉന്നം വയ്ക്കുന്ന അവകാശവാദങ്ങൾ നിയന്ത്രിക്കാനും ആയുഷ് മന്ത്രാലയത്തിന്റെ ഉന്നതാധികാര സമിതിയെ അഡ്വർടൈസിങ് സ്റ്റാന്റേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ എസ് സി ഐ) ചുമതലപ്പെടുത്തി.

ആയുർവേദ, യോഗ, പ്രകൃതി ചികിത്സ, യുനാനി, സിദ്ധ, ഹോമിയോപ്പതി എന്നീ മന്ത്രാലയങ്ങളിലെ ഏഴ് അംഗങ്ങളുള്ള കമ്മിറ്റിയിൽ ആരോഗ്യ, കുടുംബക്ഷേമ വകുപ്പ്, കോർപ്പറേറ്റ് അഫയേഴ്സ് എന്നീ വകുപ്പുകൾ പ്രതിനിധികളാണ്. ആയുർവേദ, സിദ്ധ, യുനാനി, ഹോമിയോപ്പതി മരുന്നുകൾ എന്നിവയിലുള്ള തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളെ നിയന്ത്രിക്കുന്നതിനും ദി ഡ്രഗ്സ് ആൻഡ് മാജിക് റെമിഡീസ് (അഴിമതിവിരുദ്ധ പരസ്യം) നിയമം 1954 ലെ വ്യവസ്ഥകൾ എന്നിവ നടപ്പാക്കാനും അവലോകനം ചെയ്യാനും മേൽനോട്ടം വഹിക്കാനും ഈ കമ്മറ്റിക്ക് അധികാരം നൽകുന്നു. ഇന്ത്യൻ ഉപഭോക്താക്കൾക്ക് തെറ്റായ വിവരങ്ങൾ നൽകുന്നില്ലെന്നും സുരക്ഷിതമായ മരുന്നുകൾ ലഭ്യമാണെന്നും ഉറപ്പുവരുത്തുന്നതിന് കൗൺസിൽ ആയുഷുമായി ചേർന്ന് പ്രവർത്തിക്കുന്നു.

സംഘടനാ സമിതിയുടെ യോഗം ഓരോ ആറുമാസത്തിലും പുരോഗതി അവലോകനം ചെയ്യാനും തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളെ നിയന്ത്രിക്കുന്നതിനുള്ള നടപടികൾ സ്വീകരിക്കാനും നിർദ്ദേശമുണ്ട്.

# രണ്ടു മാസം ഗവൺമെന്റ് പരസ്യങ്ങൾ ലഭിക്കാതെ 51 ന്യൂസ്പേപ്പറുകൾ

2017 സെപ്റ്റംബർ 13 മുതൽ 2017 നവംബർ 12 വരെ തെററായ വാർത്തകൾ പ്രസിദ്ധീകരിച്ചു എന്ന കാരണത്താൽ 51 പത്രങ്ങളെ ഗവൺമെന്റ് പരസ്യങ്ങൾ നൽകുന്നതിൽ നിന്ന് സസ്പെന്റ് ചെയ്തു. ലോക്സഭയിൽ ഇൻഫർമേഷൻ ആൻഡ് ബ്രോഡ്കാസ്റ്റിങ് സഹമന്ത്രി രാജവർധൻ റാഥോഡാണ് ഇക്കാര്യം അറിയിച്ചത്.

സെൻട്രൽ ഗവമെന്റിന്റെ പരസ്യങ്ങൾക്കായുള്ള നോഡൽ ഏജൻസി ഡി.എ.വി.പി, സെപ്തംബർ മാസത്തിൽ 51 മാസികകളെ പെയ്ഡ് ന്യൂസുകൾ പ്രസിദ്ധീകരിച്ചതിന് സസ്പെൻഡ് ചെയ്തിരുന്നു. തെറ്റായ വാർത്തകൾ, അശ്ലീല ഫോട്ടോകൾ, 'കൃത്യമല്ലാത്തതും സംശയാസ്പദവുമായ വാർത്താ റിപ്പോർട്ടുകൾ' എന്നിവയും സസ്പെൻഷനിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. പെയ്ഡ് ന്യൂസ് നൽകിയതുമായി ബന്ധപ്പെട്ട് പത്രപ്രവർത്തനത്തിന്റെ വിവിധ മാനദണ്ഡങ്ങൾ ലംഘിച്ചതിന് പത്രങ്ങളെ പ്രസ് കൗൺസിൽ ഓഫ് ഇന്ത്യ (പിസിഐ) സസ്പെൻഡ് ചെയ്തു. ഇവയ്ക്ക് 2017 സെപ്റ്റംബർ 12 മുതൽ നവംബർ 12 വരെ രണ്ട് മാസത്തേയ്ക്ക് ഗവൺമെൻറ് പരസ്യം ലഭിച്ചില്ല. തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾ സംബന്ധിച്ച പരാതികൾ കൈകാര്യം ചെയ്ത ഡിപ്പാർട്ട്മെന്റ് ഓഫ് ഉപഭോക്തൃ കാര്യ വകുപ്പിന്റെ (ജി.എ.എ.എ.) ഒരു പോർട്ടൽ 2017 ൽ 3,302 പരാതികൾ ലഭിച്ചതായി റാത്തോഡ് ചൂണ്ടിക്കാട്ടി. 2016 ൽ 2,032 പരാതികൾ പോലീസിന് ലഭിച്ചിരുന്നു. 2015 ൽ അത് 641 ആണ്.

# 171 പരസ്യങ്ങൾ ASCI യുടെ കീഴിൽ സ്കാനിങ്ങിന്

അഡ്വർടൈസിങ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ എസ് സി ഐ) യുടെ ഉപഭോക്തൃ പരാതി കൗൺസിലിന് (സിസിസി) ഈ ജനുവരിയിൽ 247 പരാതികൾ ലഭിച്ചു.

ലിവോൺ, ഡൗ ഷാംപൂ, ബൈജൂസ്, ലോട്ടസ് ഹെർബൽസ് തുടങ്ങിയവ ഉൾപ്പെടെ 171 തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങളെക്കുറിച്ചാണ് പരാതി. ഇതിൽ ആരോഗ്യ വിഭാഗത്തിൽ 118 എണ്ണവും വിദ്യാഭ്യാസ വിഭാഗത്തിൽ 16 ഉം, ഭക്ഷണ പാനീയ വിഭാഗത്തിൽ 10 ഉം സ്വകാര്യ പരിരക്ഷ വിഭാഗത്തിൽ നിന്ന് 22 പരസ്യങ്ങളുമാണ്.

മാരിക്കോക്കിയുടെ ലിവോൺ ഹെയർ സെറം എന്നതിനെതിരെയും പരാതി ഉയർന്നിരുന്നു. ബൈജൂസ് ലേണിംഗ് ആപ്പ് തെററിധാരണ പരത്തുന്ന വിവരങ്ങളാണ് നൽകുന്നതെന്നും അടിസ്ഥാനമില്ലാത്ത അവകാശ വാദങ്ങളാണ് നടത്തുന്നത് എന്നുമാണ് പരാതി. എ.എസ്.സി.ഐ ഇവയെല്ലാം പരിശോധിച്ചു വരികയാണ്. ഹിന്ദുസ്ഥാൻ യൂണിലിവറിന്റെ ഡൗ എന്ന ഉത്പന്നത്തെ പററിയുള്ള പരസ്യങ്ങൾ അതിശയോക്തി പരമാണെന്നും സമിതി കണ്ടെത്തിയിരുന്നു.

# P & G യൂട്യൂബിനു മേൽ ഏർപ്പെടുത്തിയ ഉപരോധം നീക്കുന്നു




ലോകത്തിലെ തന്നെ മികച്ച പരസ്യ ദാതാക്കളിൽ ഒന്നായ പ്രോക്ടർ ആന്റ് ഗ്രാമ്പിൾ (P&G) യൂട്യൂബിന്റെ വിവധ ചാനലുകളിൽ ഉള്ള ഉള്ളടക്കത്തെ ചൊല്ലി യൂട്യൂബുമായുള്ള സഹകരണം നിർത്തി വച്ചിരിക്കുകയായിരുന്നു. എന്നാൽ ഇപ്പോൾ ഉപാധികളോടെ യൂട്യൂബുമായി സഹകരിക്കാൻ ഒരുങ്ങുകയാണ് P&G. കമ്പനി മുന്നോട്ടു വയ്ക്കുന്ന ഉപാധികളോടെ യൂട്യൂബിൽ പരസ്യങ്ങൾ നൽകാൻ P&G തങ്ങളുടെ വിവിധ ബ്രാൻഡുകൾക്ക് നിർദേശം നൽകി കഴിഞ്ഞു. ക്രസ്റ്റ്, ടൈഡ് മുതലായ ഉത്പന്നങ്ങളുടെ ഉടമകളായ P&G 2017 മാർച്ചോടെയാണ് അസ്വസ്തതകൾ ഉളവാക്കുന്ന വീഡിയോകളുടെ മേലുള്ള അഭിപ്രായവ്യത്യാസം മൂലം യൂട്യൂബിൽ നിന്ന് പിൻതിരിഞ്ഞത്. ഇതിനെ പിൻതാങ്ങി മറ്റ് കമ്പനികളും യൂട്യൂബ് വിട്ടിരുന്നു. ഇതിന്റെ ഫലമായി യൂട്യൂബ് തെറ്റുതിരുത്തലുകൾക്കായി കമ്പ്യൂട്ടർ സോഫ്റ്റ് വെയറുകളെ ആശ്രയിക്കുന്നത് കുറയ്ക്കുകയും കൂടുതൽ ആളുകളെ ഇതിനായി നിയമിക്കുകയും ചെയ്തു. അതുകൊണ്ട് തന്നെ വെറെയിസൺ (Verison) പോലുള്ള കമ്പനികൾ യൂട്യൂബുമായുള്ള സഹകരണം പെട്ടെന്നു തന്നെ പുനസ്ഥാപിച്ചിരുന്നു.

കഴിഞ്ഞ ദിവസം CNN നടത്തിയ അന്വേഷണത്തിൽ മുന്നൂറോളം പരസ്യങ്ങൾ അവയുടെ കമ്പനികൾ അറിയാതെ യൂട്യൂബ് തീവ്രവാദപരമായ വീഡിയോകൾക്കൊപ്പം പ്രസിദ്ധീകരിക്കുന്നുണ്ട് എന്നാണ് വ്യക്തമാകുന്നത്. അതുകൊണ്ട് തന്നെ P&G കടുത്ത നിയന്ത്രണങ്ങളാണ് യൂട്യൂബിനുമേൽ ചുമത്തിയിട്ടുള്ളത്. കമ്പനി നേരിട്ട് പരിശോധന നടത്തിയ വീഡിയോകൾക്കൊപ്പം മാത്രമേ പരസ്യങ്ങൾ പ്രസിദ്ധീകരിക്കുകയുള്ളൂ എന്നാണ് P&G ഔദ്യോഗികമായി അറിയിച്ചിട്ടുള്ളത്.

# ആമസോൺ ഇന്ത്യയിൽ ഇന്റർനെറ്റ് ബ്രൗസർ ആരംഭിക്കുന്നു




ഇകൊമേഴ്സ് ഭീമൻ ആമസോൺ 'ഇന്റർനെറ്റ്' എന്ന പേരിൽ ആൻഡ്രോയ്ഡ് ഡിവൈസുകൾ ആരംഭിക്കുന്നു. വേഗതയുള്ള ഒരു വെബ് ബ്രൗസറാണ് ഇതെന്നും, ഉപയോക്താവിന് സ്പേസ് അധികം ആവശ്യം ഇല്ലാത്തതും മറ്റ് ബ്രൗസറുകളെപ്പോലെ സ്വകാര്യ ഡാറ്റ ശേഖരിക്കാത്തതുമാണ് ഇത് എന്നുമാണ് കമ്പനിയുടെ അവകാശവാദം.

മാർച്ച് മുതൽ ഗൂഗിൾ പ്ലേ സ്റ്റോറിൽ ലഭ്യമായിട്ടുള്ള ബ്രൗസർ ഇതുവരെ ധാരാളം ആളുകൾ ഇൻസ്റ്റാൾ ചെയ്തുകഴിഞ്ഞു.

# Human brain Vs Artificial Intelligence

## Four questions from a branding practitioner to the AI tribe

There is a fundamental disconnect between the human brain and AI. While the former is a fully alive biological organ, the latter is an abstract technology. AI has algorithms, not brains.

With advertising migrating to digital platforms by leaps and bounds, there is a tectonic shift toward smart strategies that will ultimately converge with AI in some manner or the other. Within two or 3 years, almost all digital marketing plans will have AI embedded in their activation tools.

Four fundamental queries are top of the mind among branding professionals, whose satisfactory answers by the AI tribe will help me and my fraternity predict the near-term course of branding ballgame in above context.

### Will AI become interchangeable with human intelligence?

AI capabilities are nascent in comparison to that of the human brain. A chemical signal passes through the synapse and becomes a nerve impulse in nano-seconds. Besides the speed and sharpness of brain reflexes, there are perception, comprehension, interpretation, and other brain functions that help us understand human (consumer) behaviour. Entire UX and UI design journeys are based on this understanding. Intelligent visual design and semantic-rich textual content are also an outcome of the brain's efficient interpretation of target consumer's preferences. Hinglish in Indian advertising and the Vodafone Red are prominent examples.

Will AI begin to undertake the complex responsibilities of various design and content disciplines, in near future? If yes, will 'smart' become interchangeable with 'intelligent' in this query's context?

### Will the creature become larger than the creator?

AI is human intelligence's baby. However, this infant is growing rapidly, like an alien sci-fi character achieving overnight adulthood. It took human intelligence 200,000 years to evolve to its present stage, as hominids matured into Homo sapiens. However, AI is upon us in just two decades! Its evolution is fiery and fearful to some. In general, how long before this creature outgrows its creator? In branding context, is my career at risk from machine learning and deep&big data-leveraged artificial logic? Are robots likely to perform branding tasks in my lifetime?

### Will AI begin to have EQ?

Artificial intelligence – the very term is excluding of the emotional quotient. As such, its functions are confined to the left-brain premise. However, if AI is to replicate human intelligence holistically, it ought to incorporate emoting capability and emotional intelligence in its folds. All streams of the communication profession – from acting to advertising, currently uphold their one-upmanship over AI on this count. However, story-telling formats across platforms and channels, especially those in the digital marketing arena, are driven by SEO and predictive analytics' dictates. Intuitive stories are gradually declining.

Will AI achieve right-brain capabilities in the next ten years? Will Alexa and the army of chat bots and robots be able to emote at a scale and depth required to engage the consumer meaningfully and effectively?

### Is AI good for branding and communication professions?

To wrap it up, presuming that AI will cover reasonable ground in the communication profession, is it a good development? By good, I mean not only safe but also preferable for the consumer's good. Human greed and ambition has misused every ingenious invention until now. What happened to the atom, the natural resources, the virtual social media? What if blockchain becomes pregnable and trillions of terabytes of consumer data is stolen? Ultimately, AI is a tool, neither good nor bad. The worry that cyber cooks will invent ways to misuse technologies for unethical business practices is not out of place. A select few rogue elements will benefit, at the cost of the practitioners and the consumers. If this seems far-fetched or alarmist, let me just utter Cambridge!

From another angle, can AI equal human capabilities in terms of emotional, sentimental, psychological and other nuancing? All branding efforts have two common goals: to help the consumer make informed and better buying decisions, and to add delight to his purchasing journey. Will AI come of age in the next ten years, to shoulder this responsibility?



Abhay N Goghari
A creative strategist, ideator, copywriter, creative writer, digital and web content developer, branding practitioner and an avid storyteller.
agoghari@gmail.com
www.linkedin.com/in/abahyg

# Digital Marketing

Advertising and marketing have existed around us for a long time. However, with the advent of technology and the rapid adoption of new methodologies that have taken the market by storm and the explosive changes in consumer behaviour it has brought about, the way businesses and brands communicate with customers - potential or prospective - has undergone a sea change. The modern methodologies of communication have ensured a two-way street as against the unidirectional method of communication that persisted previously, and digital is often the preferred medium chosen by the customers when in need of assistance or to raise a grievance.

For the uninitiated, delving into the murky waters of Digital Marketing can seem like a daunting step, especially for someone who does not spend a lot of time online and on different digital platforms. The best way to slay the dragon is by grabbing it by the collar and looking them in the eye. Start today, you will be at a much better place than if you started many more moons down the line.

The primary aspect to keep in mind while taking the first step into digital marketing is that unlike what is said generally, a lot can be done without spending a penny on promotional budgets, but if you are looking at acquiring a new audience, a little bit of moolah can go a long way. The right approach, as in case of all other fresh strategies for marketing is, to start small, testing the waters first, gathering feedback and learning from the baby steps taken and rearranging this newly acquired knowledge to continue evolving.

What Exactly Is Digital Marketing?

It is the single term that brings together all online efforts taken by businesses to further their reach through marketing. This would comprise of all possible channels like Google Search, Social Media, Emailers and websites which are used to connect with customers current or otherwise. Digital marketing would help you arrive at the right marketing mix for your brand by giving a clear picture of what works and what may not necessarily work. There is no single salve that heals all. The formula is only arrived at through constant testing and experimenting.

Fun Facts:
25% of the world's economy is expected to be digital by 2020.
40 & year-on-year growth for digital marketing industry compared to 5-% growth in other industries.
$335.5 Bn estimated worldwide digital advertising expenditure in 2020.

We would, in the coming issues, be delving deeper into what each of the various channels of digital marketing. Channels primarily supposed to do and how we can leverage these to derive maximum benefit for our brands.



Bhavya Nandakumar
Managing Partner
Digital ProSchool, Kochi

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുകാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



## പോത്തൻ ജോസഫ് അതികായന്മാരുടെ നായകൻ

പ്രതിഭാശാലിയും മാന്യനും സ്നേഹ സമ്പന്നനുമായ ഒരു പത്ര പ്രവർത്തകനായിരുന്നു പോത്തൻ ജോസഫ്. എന്നാൽ മറ്റു പത്രപ്രവർത്തകർക്ക് അനുകരിക്കാൻ പറ്റിയ ഒരു മാതൃകാ പുരുഷനൊന്നും ആയിരുന്നില്ല അദ്ദേഹം. ആർക്കും അനുകരിക്കാനാവാത്ത ഒർജിനൽ തന്നെയായിരുന്നു പോത്തൻ ജോസഫ്.

അമ്പതാമത്തെ വയസ്സിലാണ് പോത്തൻ ജോസഫ് ഇന്ത്യൻ എക്സ്പ്രസിനോട് വിടപറഞ്ഞത്. ഇന്ത്യൻ പത്രങ്ങളെ വിക്ടോറിയൻ ഇംഗ്ലീഷ് ബാധ വിട്ടൊഴിഞ്ഞിട്ട് അങ്ങനെയേറെക്കാലമൊന്നും ആയിട്ടില്ല. എന്നാൽ പത്തെഴുപത്തഞ്ച് സംവത്സരങ്ങൾക്കു മുമ്പുതന്നെ ഇന്ന് നാം ആധുനികമെന്നു കരുതുന്ന ഇംഗ്ലീഷ് ശൈലിയിൽ പോത്തൻ ജോസഫ് എഴുതിയിരുന്നു. ബൈബിൾ ഭാഷയുടെ ഒഴുക്കും ലാളിത്യവും കൈമുതലാക്കിയ ഗദ്യശൈലി എന്നാണു കാർട്ടൂണിസ്റ്റ് ആബു ഏബ്രഹാം ഇതിനെ വിശേഷിപ്പിച്ചിരുന്നത്. സൂയസ് കനാലിന് കിഴക്ക് ഏറ്റവും നല്ല ഇംഗ്ലീഷ് എഴുതുന്ന ആൾ എന്നു സായിപ്പുമാർ പോത്തൻ ജോസഫിനെ വിശേഷിപ്പിച്ചിരുന്നു. അങ്ങനെയുള്ള ഇദ്ദേഹത്തിന് ഒരു ജോലി എന്നത് പ്രശ്നമേയല്ലായിരുന്നു. എന്നാൽ അതിന് യാതൊരു തിരക്കും കാണിച്ചില്ല. അങ്ങനെയിരിക്കെ ആദ്യം പോത്തൻ ജോസഫിനെ സമീപിച്ചത് ദി ഹിന്ദുവിന്റെ ഉടമയായ കെ. ശ്രീനിവാസൻ ആയിരുന്നു. പത്രത്തിൽ ജോലി സ്വീകരിക്കുക. 'ഓവർ എ കപ്പ് ഓഫ് റ്റീ' എന്ന പംക്തി എഴുതുക....! എന്തുകൊണ്ടോ പോത്തൻ ജോസഫ് ആ ക്ഷണം സ്വീകരിച്ചില്ല. ഒടുവിൽ മുസ്ലീം ലീഗിന്റെ ഉടമസ്ഥതയിലുള്ള 'സ്റ്റാർ ഓഫ് ഇന്ത്യ' എന്ന സായാഹ്ന പത്രത്തിൽ ചേർന്നു. അതിന്റെ ആസ്ഥാനം കൽക്കട്ടയിൽ ആയിരുന്നു. ഏതാണ്ട് ഒരു വർഷത്തോളം അതു തുടർന്നു. അപ്പോഴേക്കും ഡൽഹിയിൽ ലീഗിന് കുറേക്കൂടി ശക്തമായ പത്ര സാന്നിദ്ധ്യം ആവശ്യമാണെന്ന് മുഹമ്മദാലി ജിന്നയ്ക്ക് തോന്നി. സ്റ്റാർ ഓഫ് ഇന്ത്യ ഡൽഹിക്കുമാറ്റാം എന്നുവരെ നിശ്ചയിച്ചു. ഒരുക്കങ്ങൾ ഏതാണ്ട് പൂർത്തിയായി വന്നുവെങ്കിലും പൊടുന്നനെ ആ ആശയം ഉപേക്ഷിച്ചു. പകരം 'ഡോൺ' എന്ന പ്രസിദ്ധീകരണത്തെ ശക്തമായൊരു ദിനപത്രമാക്കി മാറ്റാനും ലീഗിന്റെ ജിഹ്വയെന്ന സ്ഥാനത്ത് ഉറപ്പിക്കാനും നിശ്ചയിച്ചു.

ആരായിരിക്കണം പത്രാധിപർ എന്ന സന്ദേഹം പോലും ജിന്നയുടെ മനസ്സിലുണ്ടായില്ല. ബോംബെ ക്രോണിക്കിൾ മുതൽ ജിന്നക്ക് അടുത്തു പരിചയമുള്ള പോത്തൻ ജോസഫിനെതന്നെ പത്രാധിപരായി കണ്ടു. ചില നിർണ്ണായക കാര്യങ്ങളിൽ പോത്തന്റെ രാഷ്ട്രീയ ചിന്താഗതികൾ തന്റേതിൽ നിന്നും അത്ര വ്യത്യസ്തമല്ലെന്ന് അദ്ദേഹം മനസ്സിലാക്കിയിരുന്നു. അതുവരെ നാഥനില്ലാതെ നീങ്ങിക്കൊണ്ടിരുന്ന ഡോണിന്റെ അമരക്കാരനാകാൻ ജിന്ന തന്നെ ആവശ്യപ്പെട്ടു.

ഏറെ താമസിക്കാതെ ഡോൺ വൻകിടപത്രങ്ങളിൽ ഒന്നായി മാറി. അതിന്റെ നടത്തിപ്പുകാര്യങ്ങൾ ലീയാക്കത്ത് അലിയെ ഏൽപ്പിച്ചുകൊടുക്കാൻ തീരുമാനിച്ചപ്പോഴും നയപരമായ കാര്യങ്ങൾ എടുക്കുമ്പോഴും ജിന്ന പത്രാധിപരുടെ സാന്നിദ്ധ്യം നിഷ്ക്കർഷിച്ചിരുന്നു.

ഡോണിലെ സർവ്വസൈന്യാധിപർ എന്ന ഭാവത്തോടെ ഒരിക്കൽപ്പോലും ജിന്ന എഡിറ്റോറിയൽ നയങ്ങളെക്കുറിച്ചുള്ള വിയോജിപ്പുകളൊന്നും പ്രകടിപ്പിച്ചിരുന്നില്ല. തങ്ങൾ ജോലിക്കാരാണ് എന്ന ഭാവത്തോടെ ജിന്ന പെരുമാറിയിട്ടുമില്ല. വാദപ്രതിവാദങ്ങളിൽ എതിരാളിയെ മർക്കടമുഷ്ടി ഉപയോഗിച്ച് അടിച്ചിരുത്തുന്നവനാണ് അദ്ദേഹമെന്ന ധാരണ പരന്നത് വിചിത്രമാണ്. കാരണം ശ്രദ്ധാലുവായ ഒരു കേൾവിക്കാരനായിരുന്നു ജിന്ന. തന്നെ പ്രകോപിതനാക്കി എതിരാളിയെ നിലംപരിശാക്കാൻ അവസരം അവർ തന്നെ ഉണ്ടാക്കിയില്ലെങ്കിൽ മറുപടി പറയുന്നതിൽ അതീവ ക്ഷമയും പ്രകടിപ്പിച്ചിരുന്നു. ഹൃദയാലുവായ മനുഷ്യനായിരുന്നു അദ്ദേഹം. ഇങ്ങനെ സാക്ഷ്യപ്പെടുത്താൻ പോത്തൻ ജോസഫിന് മടിയുണ്ടായിരുന്നില്ല.

ഏറെ കയ്പുനീർ കുടിപ്പിച്ച ബിർളയോടും കടുത്ത വിയോജിപ്പുണ്ടായിരുന്ന ഗോയങ്കയോടും തന്നെ വർഷങ്ങളോളം കോടതി കയറ്റിയ ഹെറാൾഡിന്റെ ഉടമകളോടും വെറുപ്പു തോന്നിയിരുന്ന പോത്തൻ ജോസഫിന് ജിന്ന അല്പം ആശ്വാസം പകർന്നിരിക്കാം!

ജിന്നയോടൊപ്പം ഏതാണ്ട് മൂന്നുവർഷം സജീവമായി തന്നെ പോത്തൻ ജോസഫ് പ്രവർത്തിച്ചു. അപ്പോഴേക്കും രാഷ്ട്രീയത്തിന്റെ ഒഴുക്കിൽ ചില മാറ്റങ്ങൾ പ്രകടമായി. അതോടെ ഡോൺ എന്ന പത്രത്തോട് അദ്ദേഹം വിട പറഞ്ഞു. ഒരിക്കലും ഒരു പാർട്ടി മുഖപത്രം എന്ന രീതിയിലല്ല പോത്തൻ ജോസഫ് ഡോണിനെ നയിച്ചത്. മുസ്ലീം ലീഗ് വാർത്തകളും അഭിപ്രായങ്ങളും പ്രതിഫലിപ്പിക്കുന്നുണ്ടായിരുന്നെങ്കിലും പത്ര പ്രവർത്തനത്തിന്റെ ഉന്നത മൂല്യങ്ങൾ ലംഘിക്കുന്നില്ലെന്ന് പോത്തൻ ജോസഫ് ഉറപ്പു വരുത്തിയിരുന്നു. എന്തിനേറെ, കസ്തൂർബാ ഗാന്ധി ജയിലിൽ വച്ച് മരിച്ചതറിഞ്ഞ് ഡോണിൽ പോത്തൻ ജോസഫ് ആരുടേയും ഹൃദയം ഇളക്കുന്ന രീതിയിൽ ഒരു ലേഖനമെഴുതി. ഗാന്ധിയെ അറസ്റ്റു ചെയ്തപ്പോൾ സർക്കാരിന്റെ നിലപാടിനെ നഖശിഖാന്തം വിമർശിച്ചുകൊണ്ട് അദ്ദേഹം എഴുതിയ എഡിറ്റോറിയൽ ലീഗ് നേതാക്കൾക്ക് മാത്രമല്ല സാക്ഷാൽ ജിന്നയ്ക്ക് തന്നെ അലോസരമുണ്ടാക്കിയിരുന്നു. എന്നാൽ അതേക്കുറിച്ച് ഒരക്ഷരംപോലും ജിന്ന തന്റെ പത്രാധിപരോട് സംസാരിച്ചില്ല എന്നതായിരുന്നു ജിന്നയുടെ മഹത്വം! ലീഗിലെ റാഡിക്കൽ ഗ്രൂപ്പിന്റെ അമർഷവും പ്രതിഷേധവും പോത്തൻ ജോസഫാകട്ടെ കണ്ടില്ലെന്ന് നടിച്ചു. ഇന്ത്യയിലെ ചില ബുദ്ധിജീവികൾ ഇദ്ദേഹത്തെ വഴിതെറ്റിയ മാലാഖ എന്നു വിളിച്ചു. മറ്റു ചിലർ രാജ്യദ്രോഹി എന്നു മുദ്രകുത്തി. എന്നാൽ പോത്തൻ ജോസഫ് എല്ലാ വിമർശനങ്ങൾക്കും അതീതനായി വർത്തിച്ചു. ആരേയും വെല്ലുവിളിക്കുവാനുള്ള ബുദ്ധിപരമായ സ്വാതന്ത്ര്യം ഇദ്ദേഹത്തിന്റെ മുഖമുദ്ര തന്നെയായിരുന്നു. അത് ഏറ്റവും പ്രത്യക്ഷമായകാലം ഡോണിൽ പ്രവർത്തിച്ചിരുന്നപ്പോഴായിരുന്നു.


മുഹമ്മദാലി ജിന്ന


രാമസ്വാമി മുതലിയാർ

പോത്തൻ ജോസഫിന്റെ നിഷ്പക്ഷ പത്രപ്രവർത്തനത്തിന് ആത്യന്തികവും വിരോധാഭാസം കലർന്നതുമായ അംഗീകാരം ലഭിച്ചതിന് മറ്റൊരു ഉദാഹരണം കൂടി ഉണ്ടായി. അതേ, ലീഗ് പത്രത്തെ ഉന്നതിയിലെത്തിച്ച പോത്തൻ ജോസഫിനെ ജനസംഘത്തിനു വേണ്ടി ഒരു പത്രം ആരംഭിക്കാൻ ക്ഷണിച്ചു. ജിന്നയുമായി ഉണ്ടായിരുന്ന രാഷ്ട്രീയ ഐക്യം ജനസംഘവുമായി അദ്ദേഹത്തിന് ഒരിക്കലും ഉണ്ടായിരുന്നിട്ടില്ല. ഭൂരിപക്ഷ വർഗീയതയോട് ഒട്ടും യോജിക്കാനും കഴിഞ്ഞിരുന്നില്ല. അതിനാൽ ആ ക്ഷണം നിരസിക്കുകയായിരുന്നു. ഡോൺ എന്ന പത്രസ്ഥാപനത്തിൽ നിന്നും പടിയിറങ്ങിയശേഷം മറ്റൊരു പത്രത്തിലും പ്രവർത്തിക്കാനുള്ള താൽപര്യം പോത്തൻ ജോസഫിന് ഉണ്ടായിരുന്നില്ല. വർഗ്ഗീയതയെക്കുറിച്ചുള്ള തന്റെ നിരന്തരപോരാട്ടങ്ങളും വിശകലനങ്ങളും വേണ്ടപ്പെട്ടവരുടെ ശ്രദ്ധ ആകർഷിക്കാൻ കഴിയാതിരുന്നത് പത്രപ്രവർത്തനം ഒരു വ്യർത്ഥമായ പണിയാണെന്നുപോലും അദ്ദേഹത്തിനു തോന്നിയെന്നാണ് പറയുന്നത്. അങ്ങിനെയിരിക്കെ പോത്തൻ ജോസഫിന്റെ ജീവിതത്തിൽ അവിചാരിതമായൊരു മാറ്റം സംഭവിച്ചു. ഇന്ത്യാ ഗവൺമെന്റിന്റെ പ്രിൻസിപ്പൽ ഇൻഫർമേഷൻ ഓഫീസർ ആയി നിയമിതനായി. അക്കാലത്തെ വൈസ്രോയി ലോർഡ് ആർച്ചിബാൾഡ് പേവലിന്റെ സ്റ്റാഫിലേക്ക് പോത്തനെ എടുക്കാൻ സർക്കാരിന്റെ അത്യുന്നതങ്ങളിൽ നിന്ന് സമ്മർദ്ദമേറെ ഉണ്ടായിരുന്നു. എങ്കിലും വൈസ്രോയിയുടെ രാഷ്ട്രീയ ഉപദേഷ്ടാവായ ജോർജ് ആബെലിന്റെ സമീപനം തീരെ മോശമായിരുന്നു. വെള്ളക്കാരനായ അദ്ദേഹം എപ്പോഴും ഇന്ത്യാക്കാരോട് മെച്ചമായ രീതിയിൽ പെരുമാറിയിരുന്നില്ല. ഒരു നാൾ ഒരു കാർ യാത്രയിൽ തനിക്ക് വേണ്ടത്ര ബഹുമാനം പോത്തനിൽ നിന്നും കിട്ടിയില്ല എന്ന കാരണത്താൽ ആബെൽ ക്ഷോഭിച്ചിരിക്കുകയായിരുന്നു. അന്ന് വൈകിട്ട് ഒരു ഡിന്നർ പ്രോഗ്രാമിൽ ഇരുവരും പങ്കെടുക്കുകയുണ്ടായി. അവിടെവച്ച് എല്ലാവരും കേൾക്കെ ആബെൽ കറുപ്പുനിറമുള്ള

നാടന്മാരോടൊത്ത് ഒരേ കാറിൽ യാത്രചെയ്യേണ്ടി വരുന്ന അവസ്ഥയെപ്പറ്റി വാചാലനായി. ആ ബെലിന്റെ വംശീയ അഹങ്കാരത്തിന് ഒരു പ്രഹരമേൽപ്പിക്കാൻ തന്നെ പോത്തൻ ജോസഫ് ഉറച്ച് തിരിഞ്ഞു നിന്ന് അയാളുടെ മുഖത്തു തന്നെ ഒരടികൊടുത്തു. എന്നിട്ട് ആ പാർട്ടിയിൽ നിന്ന് ഇറങ്ങിപ്പോന്നു. പിന്നീടൊരിക്കലും പോത്തൻ ജോസഫ് ഓഫീസിലേക്ക് പോയിട്ടില്ല.

വീണ്ടും ജോലിയില്ലാതെ ആ മനുഷ്യൻ അലയാൻ തുടങ്ങി. 'മെയിൽ' എന്ന പത്രം പോത്തൻ ജോസഫിനെ പത്രാധിപരാക്കാൻ ശ്രമിച്ചു. അത് അദ്ദേഹത്തിന് താൽപര്യവുമായിരുന്നു. സർ സി.പി. രാമസ്വാമി അയ്യർ തന്റെ പഴയ ചൊരുക്ക് ഇവിടെ തീർക്കുകയായിരുന്നു. ഒരു കാരണവശാലും പോത്തനെ പത്രാധിപരുടെ കസ്സേരയിൽ ഇരുത്തരുതെന്ന് മെയിലിന്റെ ഉടമകളോട് പറഞ്ഞു. തുടർന്ന് മദ്രാസിലെ ചില ചെട്ടിയന്മാർ ചേർന്ന് പുതിയൊരു പത്രം തുടങ്ങാനുള്ള ചുമതല പോത്തനെ ഏൽപ്പിച്ചു. 'ക്ലാരിയൺ' എന്ന പേരും തെരഞ്ഞെടുത്തു. അതിന്റെ പണിപ്പുരയിലേക്ക് പ്രവേശിച്ചു. ലൈസൻസിനായി ഡിക്ലറേഷൻ സമർപ്പിച്ചെങ്കിലും അത് ലഭിച്ചില്ല. പഴയ ജോർജ് ആബെൽ തന്റെ പകവീട്ടാൻ ഈ അവസരം മുതലെടുത്തു. താൻ ഒട്ടേറെ കരുത്തരായ രാഷ്ട്രീയ ശത്രുക്കളുടെ നടുവിലാണെന്നു പോത്തൻ ജോസഫിന് മനസ്സിലായി. എങ്കിലും ആ ഘട്ടത്തിൽ ആദ്ദേഹത്തിന്റെ പഴയൊരു ശത്രു പൊടുന്നനെ മിത്രമായി. രാമനാഥ് ഗോയങ്ക. അദ്ദേഹം ഇന്ത്യൻ എക്സ്പ്രസിൽ 2000 രൂപ ശമ്പളത്തിൽ നിയമിതനായി. ഒരു വ്യവസ്ഥയിൻ പ്രകാരമായിരുന്നു നിയമനം. പത്രാധിപരുടെ സ്വാതന്ത്ര്യത്തിലൊന്നും ഗോയങ്ക ഇടപെട്ടില്ല. എന്നാൽ പത്രത്തിന്റെ എഡിറ്ററായി പോത്തൻ ജോസഫിന്റെ പേരുണ്ടാകില്ല. ഗോയങ്ക തന്നെ എഡിറ്ററും പ്രിന്ററും പബ്ലീഷറും ആയിരിക്കും! അതിൽ അദ്ദേഹത്തിന് ഒരഭിമാനക്കുറവും തോന്നിയില്ല. നിത്യേനയുള്ള മുഖപ്രസംഗവും 'ഓവർ എ കപ്പ് ഓഫ് റ്റീ' എന്ന പംക്തിയും പേരുവച്ചുള്ള ലേഖനങ്ങളുമെഴുതി പോത്തൻ ജോസഫ് പത്രത്തിൽ നിറഞ്ഞു നിന്നു. സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ പത്രരംഗം രണ്ടു ദിശയിലേക്ക് മാറിയൊഴുകാൻ തുടങ്ങി ഇന്ത്യൻ ഉടമകൾ നിയന്ത്രിക്കുന്ന ദേശീയ പ്രസ്സ് എന്ന ഒരു വിഭാഗം. ബ്രിട്ടീഷ് ഉടമസ്ഥതയിലുള്ള ആംഗ്ലോ ഇന്ത്യൻ പ്രസ്സ് എന്ന മറു വിഭാഗവും.

ടൈംസ് ഓഫ് ഇന്ത്യ മൂല്യങ്ങളെക്കുറിച്ചൊന്നും ചിന്തിക്കാതെ ഏറ്റവും കൂടുതൽ പണം തരുന്നവർക്ക് പത്രം കൈമാറാമെന്ന് നിശ്ചയിച്ചു. പത്രപ്രവർത്തനം ജ്ഞാനസിദ്ധരായവരുടെ തൊഴിലായിരിക്കണമെന്ന് ആഗ്രഹിച്ച പോത്തൻ ജോസഫിനെപ്പോലുള്ളവർക്ക് പുതിയ പ്രവണതകൾ അധോഗതിയിലേക്കാണ് നീങ്ങുന്നതെന്നു തോന്നിത്തുടങ്ങി. കോർപ്പറേറ്റ് ലോകത്തെ ഒരട്ടിമറിയായി കാണപ്പെട്ടിരുന്ന സേട്ട് രാമകൃഷ്ണഡാൽമിയ 'ബെന്നറ്റ് കോൾമാൻ ആന്റ് കമ്പനി' പിടിച്ചടക്കിയത് ഒരു വഴിത്തിരിവായി പോത്തൻ ജോസഫിന് തോന്നി.



സർ സി.പി. രാമസ്വാമി അയ്യർ

ടൈംസ് ഓഫ് ഇന്ത്യയ്ക്ക് പത്രലോകത്ത് ഉന്നതമായ ഒരു സ്ഥാനമാണുള്ളത്. അതിന്റെ നിയന്ത്രണവും ബോംബെയുടെ പ്രധാന സ്ഥാനത്ത് പത്രത്തിനുണ്ടായിരുന്ന ആസ്തികളും ഡാൽമിയായുടെ കരങ്ങളിലായി. വിചിത്രമെന്നു പറയട്ടെ ബോംബെ ഇന്ത്യൻ എക്സ്പ്രസ് വിട്ട് മദ്രാസിൽ കുടുംബത്തോടൊപ്പം കഴിയാനായി തീരുമാനമെടുത്ത പോത്തൻ ജോസഫിന് ആദ്യം ലഭിച്ച ക്ഷണം, രാമകൃഷ്ണ ഡാൽമിയായിൽ നിന്നായിരുന്നു. ടൈംസ് ഓഫ് ഇന്ത്യയുടെ എഡിറ്റർ പദവി. ശമ്പളമായി വൈസ്രോയിയുടെ സ്റ്റാഫിൽ പ്രവർത്തിച്ചിരുന്നപ്പോൾ കിട്ടിയതുകയും മറ്റാനുകൂല്യങ്ങളും നൽകാൻ ഡാൽമിയ തയ്യാറുമായിരുന്നു. അത് നിരസിക്കാനുള്ള വ്യക്തിത്വം ഒരു പക്ഷേ പോത്തൻ ജോസഫിന് മാത്രമായിരിക്കും ഉണ്ടാകുക!

പുതിയൊരു ദിനപത്രത്തിന്റെ ഉദയമാണ് പിന്നീട് കണ്ടത്. ഈ ആശയം കൊണ്ടു വന്നത് പോത്തന്റെ ഉറ്റ ചങ്ങാതിയായ സർ രാമസ്വാമി മുതലിയാർ ആണ്. മൈസൂർ സംസ്ഥാനത്തിന്റെ ദിവാനായിരിക്കുമ്പോഴാണ് ഇങ്ങനെയൊരാവശ്യം മുതലിയാർ പോത്തനോട് പറയുന്നത്. വിചിത്രമെന്നു പറയട്ടെ രണ്ട് അബ്കാരികോൺട്രാക്ടർ ആണ് പത്രത്തിന് പണമിറക്കിയത്. ഏറെ പണമുണ്ടാക്കുന്ന നിങ്ങൾ സൃഷ്ടിപരമായ എന്തെങ്കിലും തുടങ്ങണമെന്ന മുതലിയാരുടെ അഭ്യർത്ഥനയെ മാനിച്ചാണിവർ പണമിറക്കിയതു തന്നെ.

'ഡെക്കാൻ ഹെറാൾഡ്' എന്ന് പത്രത്തിന് പേരിട്ടു. ജനറൽ മാനേജരായി സി.ജി.കെ.റെഡ്ഡി ചുമതലയേറ്റു. മറൈൻ എഞ്ചിനീയറായിരുന്ന അദ്ദേഹം ഇന്ത്യൻ സോഷ്യലിസ്റ്റ് പാർട്ടി പ്രവർത്തകനായിരുന്നു. ബോംബെയിൽ നിന്നും ഒരു വാരിക സ്വന്തമായി പ്രസിദ്ധീകരിച്ചിരുന്നു. എന്തുകൊണ്ടും പോത്തൻ ജോസഫിന് അനുയോജ്യൻ തന്നെ. 1948 ജൂൺ ആറിന് ഡെക്കാൻ ഹെറാൾഡ് ജനിച്ചു അത്ഭുതമെന്നു പറയട്ടെ പത്രത്തിന്റെ ജനന സമയത്തു തന്നെ പോത്തൻ ജോസഫിന്റെ ഭാര്യ അന്നയുടെ മരണവും സംഭവിച്ചു. അത് പോത്തൻ ജോസഫിന് തീവ്രമായ വേദന സമ്മാനിച്ചു.

ഉറ്റ സുഹൃത്തുക്കളുടെ സ്നേഹപൂർണ്ണമായ ഇട

പെടലും പത്രത്തിലെ ദിനചര്യകളും ഏറെ വൈകാതെ അദ്ദേഹത്തെ വീണ്ടും കർമ്മ നിരതനാക്കി. പഴയ നർമ്മബോധം വീണ്ടും പുറത്തു ചാടാൻ തുടങ്ങിയതോടെ ഓവർ എ കപ്പ് ഓഫ് റ്റീക്ക് അതിന്റെ വർണ്ണപ്പൊലിമ തിരിച്ചുകിട്ടി. കാലം പിന്നേയും മുന്നോട്ടുപോയി, തന്റെ 26 ജോലികളിൽ ഏറ്റവും അധികം കാലം ഡെക്കാൻ ഹെറാൾഡിൽ കഴിഞ്ഞുകൂടാൻ അദ്ദേഹം ആഗ്രഹിച്ചു. വർക്കിംഗ് ജേർണലിസ്റ്റ് പ്രസ്ഥാനത്തിന് കരുത്തേറി വരുന്ന ഘട്ടമായിരുന്നു അത്. ഇന്ത്യയിൽ അപ്പോഴേക്കും പത്രമേഖലയിൽ പോത്തൻ ജോസഫ് ഏറെ ആദരണീയനായിരുന്നു. അക്ഷരാർത്ഥത്തിൽ തന്നെ അദ്ദേഹം ബഹുമുഖ പ്രതിഭയായിരുന്നു. എന്നാൽ അഹംഭാവം ഒട്ടുംതന്നെ അദ്ദേഹത്തെ സ്പർശിച്ചിരുന്നില്ല. ആത്മനിന്ദ കലർന്ന ഒരു നിസാര ഭാവത്തിലാണ് അദ്ദേഹം സ്വയം വിലയിരുത്തിയത്. നിശിതമായ ആക്ഷേപഹാസ്യവും ഗഹനതയാർന്ന ഫലിതവും അദ്ദേഹത്തിന്റെ എഴുത്തിന്റെ സവിശേഷതകളായിരുന്നു. പരസ്യമായി ചിരിച്ചുപോയെങ്കിൽ അത് തങ്ങളുടെ നിലവാരം താഴ്ത്തിയേക്കുമെന്നായിരുന്നു അന്നത്തെ പത്രാധിപന്മാരുടെ ധാരണ. സ്വയം ഹാസ്യവിഷയമാവുക എന്നതാകട്ടെ അവർക്ക് ചിന്തിക്കാൻ കൂടി കഴിഞ്ഞിരുന്നില്ല. അവരെല്ലാം ഗാന്ധിയൻമാരായിരുന്നു. എന്നാൽ ഗാന്ധിജിയുടെ നർമ്മബോധം മാത്രം അവരിലില്ലാതെ പോയി.

പോത്തൻ ജോസഫിന്റെ സ്ഥാനം ഏവർക്കും സുസമ്മതമായതിനാൽ ഇന്ത്യൻ ഫെഡറേഷൻ ഓഫ് വർക്കിംഗ് ജേർണലിസ്റ്റിന്റെ മുഖ്യ സംഘാടകനായിരുന്ന ചലപതിറാവു, 1956ൽ ഹെൽസിങ്കിയിൽ കൂടിയ ആദ്യത്തെ ലോക ജേർണലിസ്റ്റ് കോൺഗ്രസിലേക്കുള്ള ഇന്ത്യൻ പ്രതിനിധി സംഘത്തിന്റെ നേതാവായി പോത്തൻ ജോസഫിനെ പ്രതിഷ്ഠിച്ചു. ഇതിനിടെ വീണ്ടുമൊരു അപശകുനമുണ്ടായി...! ഡെക്കാൻ ഹെറാൾഡിലെ ചീഫ് റിപ്പോർട്ടർ സേതുരാമനെ പത്രാധിപരായ പോത്തൻ ജോസഫിന്റെ അറിവോ സമ്മതമോ ഇല്ലാതെ ജോലിയിൽ നിന്നു പിരിച്ചുവിട്ടു. അന്നത്തെ കർണ്ണാടക പൊതുമരാമത്ത് മന്ത്രി വീരണ്ണഗൗഡയുടെ പരാതിയിലായിരുന്നുവത്രെ ഈ നടപടി...!.

എഡിറ്റോറിയൽ സ്റ്റാഫിൽ ഉൾപ്പെട്ട ഒരാളെക്കുറിച്ചുള്ള പരാതി പത്രാധിപരുടെ തലക്കു മുകളിലൂടെ ഡയറക്ടർക്കയച്ചതിൽ അദ്ദേഹത്തിന് നീരസമുണ്ടായി. മന്ത്രി ഗൗഡ കുറ്റക്കാരനാണെങ്കിൽ, പത്രാധിപരെ കണക്കിലെടുക്കാതെ മന്ത്രിയുടെ ആവശ്യത്തിനു മുന്നിൽ അടിയറവു പറഞ്ഞതിനു വെങ്കിടസ്വാമിയേയും കുറ്റക്കാരനായി തന്നെയാണ് പോത്തൻ ജോസഫിന് കാണാനായത്. പ്രശ്നം രൂക്ഷമായി, കാരണം കാണിക്കൽ നോട്ടീസും നടപടിക്രമങ്ങളും പാലിക്കാതെ സേതുരാമനെ പുറത്താക്കി. പോത്തൻ ജോസഫിന്റെ രണ്ടാമത്തെ അഞ്ചുവർഷ കാലാവധി കഴിയാൻ 14 ദിവസം ബാക്കി നിൽക്കെ അദ്ദേഹത്തേയും പുറത്താക്കുകയായിരുന്നു. 1958 മാർച്ച് 17 ന്. അന്ന് പോത്തന്റെ പ്രായം 66 വയസ്സ്.

താൻ പടുത്തുയർത്തിയ ഡെക്കാൻ ഹെറാൾഡുമായുള്ള ബന്ധം ഇങ്ങനെയൊക്കെ ആകുമെന്ന് അദ്ദേഹം സ്വപ്നത്തിൽപ്പോലും കരുതിയില്ല. ഉടൻ തന്നെ ബാംഗ്ലൂർ സിവിൽ കോടതിയിൽ കമ്പനിക്കെതിരെ അദ്ദേഹം സിവിൽ കേസ് കൊടുത്തു. ലാഭം പങ്കുവെയ്ക്കാമെന്ന് കരാറിൽ വ്യവസ്ഥയുണ്ടായിരുന്നു. അതിനായിരുന്നു കേസ്. തുടർന്നു നടന്നത് അന്തമില്ലാത്ത നിയമ നടപടികളായിരുന്നു. സുപ്രീം കോടതിവരെ എത്തിയ കേസ് പോത്തൻ ജോസഫിന് അനുകൂലമായി. അവസാനം അദ്ദേഹത്തിനു കിട്ടേണ്ട പണം മുഴുവൻ കിട്ടി.

ഡെക്കാൻ ഹെറാൾഡിനോട് മല്ലടിക്കാൻ വേണ്ടിയായി പിന്നീട് അദ്ദേഹത്തിന്റെ ഊർജ്ജവും ബുദ്ധിയും ഉപയോഗിച്ചത്. ഹിന്ദുസ്ഥാൻ ടൈംസിൽ നിന്ന് പിരിഞ്ഞപ്പോൾ ഉണ്ടായതുപോലെ കടുത്ത അമർഷവും നിരാശയുമുണ്ടായി. എന്നാൽ അതിനെ താലോലിച്ച് ശിഷ്ടകാലം കഴിച്ചുകൂട്ടാൻ ആ മുതിർന്ന പത്രപ്രവർത്തകൻ തയ്യാറല്ലായിരുന്നു. ഓവർ എ കപ്പ് ഓഫ് റ്റീ എന്ന കോളം വച്ച് മുതലാക്കാൻ പല പത്രങ്ങളും ശ്രമിച്ചു. അതിൽ മുമ്പനായി നിന്നത് ഇന്ത്യൻ എക്സ്പ്രസിന്റെ ഫ്രാങ്ക് മൊറൈസ് ആയിരുന്നു. സാമ്പത്തികമായി പോത്തൻ ജോസഫിന് അതു നേട്ടമായേനെ. ഡെക്കാൻ ഹെറാൾഡിന്റെ പ്രാദേശികത്വത്തിൽനിന്ന് ദേശീയ - അന്തർദേശീയ രംഗത്തേക്ക് ശ്രദ്ധതിരിക്കാൻ കഴിഞ്ഞേനെ. എന്നാൽ ആവനാഴി ഒഴിയുമ്പോൾ കളം വിടണം എന്നു തീരുമാനിച്ച പോത്തൻ ജോസഫ് തന്റെ ചായക്കപ്പ് കമിഴ്ത്തിവെച്ചു. അവസാനകാലത്ത് രാജാജിയുടെ സ്വരാജ്യയുടെ പത്രാധിപത്യം ഏറ്റെടുക്കുകയായിരുന്നു പോത്തൻ ജോസഫ് ചെയ്തത്. അതിനു കാരണം തന്റെ സുഹൃദ് വലയത്തിലുള്ള പ്രമുഖരിൽ രണ്ടുപേരായിരുന്നു സി.രാജഗോപാലാചാരിയും ഖാസാ സുബ്ബറാവുവും. അവരുടെ മേൽനോട്ടത്തിലിറങ്ങിയിരുന്ന 'സ്വരാജ്യ' വാരികയിൽ അദ്ദേഹം എഴുതാറുമുണ്ടായിരുന്നു. ഖാസായുടെ പൊടുന്നനെയുള്ള മരണം മൂലം അപ്രതീക്ഷിതമായൊരു ചുമതല പോത്തന് ഏറ്റെടുക്കേണ്ടി വന്നു.

സ്വാതന്ത്ര്യാനന്തര ഭാരതത്തിലെ വൈരുദ്ധ്യങ്ങളേയും രാഷ്ട്രീയ തട്ടിപ്പുകളേയുമെതിർക്കുന്ന ശക്തമായ പടവാളായി മാറിയിരുന്നു 'സ്വരാജ്യ'. തന്റെ സന്ദേശം വഹിക്കാൻ ഉതകുന്ന ഒരു മാധ്യമമായാണ് രാജാജി 'സ്വരാജ്യ' യെ കണ്ടത്. രാജാജിയെ സംബന്ധിച്ചിടത്തോളം അത് നിർത്തിക്കളയുക എന്നത് ചിന്തിക്കാൻ ആകുമായിരുന്നില്ല എന്നാൽ പത്രാധിപരുടെ സ്ഥാനത്ത് സ്വന്തം പേര് വയ്ക്കാൻ താല്പര്യവുമില്ല. ഒരു പ്രൊഫഷണൽ തന്നെ ആ സ്ഥാനത്തു വേണമെന്ന് ഉള്ളതുകൊണ്ട് അദ്ദേഹം പോത്തൻ ജോസഫിന് എഴുതി.

സ്വരാജ്യയുടെ ഇപ്പോഴുള്ള വിതാനത്തിൽ നിന്ന് താഴേക്ക് പോകാതിരിക്കണമെങ്കിൽ താങ്കളുടെ പേരു മാത്രമേ ചേരൂ. മുൻപത്തെപോലെ നിങ്ങൾ എഴുതുകയും വേണം. ഇപ്പോഴാണ് അത് ഏറ്റവും ആവശ്യമായി വന്നിരിക്കുന്നത്. ബാംഗ്ലൂരിൽ നിന്ന് മദ്രാസിൽ വന്ന് എഡിറ്റർ പദവി ഏറ്റെടുക്കാനാകില്ലെങ്കിലും താങ്കളുടെ പേര് ഉപയോഗിക്കാൻ സമ്മതം തരണം. ഈ സത്യസന്ധമായ കൃത്രിമത്തിന് അങ്ങ് കൂട്ടുനിൽക്കണം.



# SWARAJYA

Editor: Khasa Subba Rau

MISSION OF SWARAJYA

ഇതിന് പോത്തന്റെ പ്രതികരണം ഇങ്ങനെയായിരുന്നു. താങ്കളുടെ സൂചന എനിക്കൊരു കല്പനയാണ് പോത്തൻ കമ്പിയടിച്ചു. അങ്ങനെ അദ്ദേഹംസ്വരാജ്യയുടെ പത്രാധിപരായി. ഒരവസരത്തിൽ രാജാജിചെയ്ത ഒരു സംഗതിക്ക് പോത്തൻ ജോസഫിന്ശിക്ഷ അനുഭവിക്കേണ്ടി വന്നു. ഒരു ബ്രിട്ടീഷ് ആനുകാലികത്തിൽ ഇന്ത്യയെ വിമർശിച്ചു കൊണ്ട് പ്രത്യക്ഷപ്പെട്ട ഒരു കാർട്ടൂൺ സ്വരാജ്യപുനഃപ്രസിദ്ധീകരിച്ചു.കേന്ദ്ര സർക്കാർ ചൊടിച്ചു.വാരികയ്ക്കെതിരെ നടപടിയെടുക്കാൻ തീരുമാനിച്ചു.കാർട്ടൂൺ അച്ചടിച്ചു വരുന്നതുവരെ പത്രാധിപരായ പോത്തൻ സംഗതി അറിഞ്ഞതുപോലുമില്ല എങ്കിലും ഔദ്യോഗികമായി പത്രാധിപർ അദ്ദേഹമാണല്ലോ. യാതൊരുപ്രചരണവും കൊടുക്കാതെ പോത്തനെ വീട്ടു തടങ്കലിലാക്കി. ഇത് രണ്ടാഴ്ചയോളം നീണ്ടുള്ളൂ.

'സ്വരാജ്യ'യുടെ പത്രാധിപക്കുറിപ്പും മറ്റും എഴുതി റിമോട്ട് കൺട്രോൾ പത്രാധിപത്യവുമായി സംതൃപ്തിയോടെ കഴിയുമ്പോൾ അപ്രതീക്ഷിതമായി അതു സംഭവിച്ചു.

ഒരു സായാഹ്നത്തിൽ തന്റെ ഫ്ലാറ്റിലേക്ക് പോത്തൻ ജോസഫ് നടന്നു വരുകയായിരുന്നു പെട്ടെന്ന് ഒരു കാർ അദ്ദേഹത്തെ ഉരുട്ടിയിട്ടു. എങ്കിലും വീണിടത്തുനിന്ന് അദ്ദേഹം ഒരു കണക്കിന് എഴുന്നേറ്റു. തനിക്ക് കുഴപ്പമൊന്നുമില്ലെന്നും നിങ്ങൾക്കു വേണമെങ്കിൽ പോകാമെന്നും അദ്ദേഹം പറഞ്ഞു. അവർ സ്ഥലം വിട്ടു. ആറുമാസം പോത്തൻ ജോസഫിന് ആശുപത്രിയിൽ കഴിയേണ്ടി വന്നു. പിന്നെ കാര്യമായ യാത്രകളൊന്നും ചെയ്യാനായില്ല. പ്രത്യേകിച്ച് ഒന്നും സംഭവിക്കാത്ത മട്ടിൽ മുന്നോട്ടു പോകാൻ പോത്തൻ ജോസഫ് ധൈര്യപൂർവ്വം ശ്രമിച്ചു. സന്ദർശകരോട് തമാശ പറഞ്ഞും 'സ്വരാജ്യ'ക്കുവേണ്ടി എഴുതിയും ദിവസങ്ങൾതള്ളിനീക്കി. അതിനിടിൽ രണ്ടാമതൊന്നുകൂടിവീണു. അപ്പോൾ പ്രായം 75 വയസ്സ്. വീണ്ടും വേദനാജനകമായ ശസ്ത്രക്രിയ. അതിനുശേഷം അദ്ദേഹം നടന്നിട്ടില്ല. ഒരിക്കലും ഒന്നും എഴുതിയതുമില്ല. ശസ്ത്രക്രിയയ്ക്ക് മുമ്പുതന്നെ രാജാജിക്ക് ഒരു കത്ത് എഴുതിയിരുന്നു. മോശമായ ആരോഗ്യം മൂലം സ്വരാജ്യയുടെ പത്രാധിപസ്ഥാനത്തു നിന്നും പിന്മാറാൻ അനുവദിയ്ക്കണമെന്നായിരുന്നു കത്തിന്റെ ഉള്ളടക്കം.

1970 ജനുവരിയിൽ രാജാജി കത്തിന് മറുപടി എഴുതി.

എന്റെ പ്രിയപ്പെട്ട പോത്തൻ

ഏറെ വ്യസനത്തോടെയാണ് ഞങ്ങളെല്ലാം താങ്കളുടെ കത്ത് വായിച്ചത്. സ്വരാജ്യയുടെ പത്രാധിപത്യത്തിൽ നിന്ന് ആരോഗ്യം അനുവദിയ്ക്കാത്തതിനാൽ വിരമിക്കാൻ ആഗ്രഹിക്കുന്നതിൽ ഞങ്ങൾക്കെല്ലാം അതീവ ദുഃഖമുണ്ട്. വരിഷ്ടനായ ഒരു പത്രപ്രവർത്തകന്റെ പത്രാധിപത്യത്തിൽ നിന്നും സ്വരാജ്യക്ക് ലഭിച്ച നേട്ടങ്ങൾക്ക് ഞങ്ങൾക്കുള്ള അഗാധമായ നന്ദി രേഖപ്പെടുത്തുവാൻ ഈ അവസരം ഉപയോഗപ്പെടുത്തുന്നു.

താങ്കളുടെ പിൻഗാമിയായി മി.ഫിലിപ്പ് സ്പ്രാട്ടിനെ പത്രാധിപരായി നിയമിക്കാൻ മാനേജ്മെന്റ് ആഗ്രഹിക്കുന്നു. അതിന് താങ്കളുടെ അംഗീകാരം ഉണ്ടാകുമെന്ന് ആശിക്കുന്നു. ഈ പ്രസിദ്ധീകരണം നിലനിൽക്കുന്നിടത്തോളം കാലം പ്രതിമാസം ഒരു ചെറിയ തുക കൃതജ്ഞതാസൂചകമായി നൽകാൻ മാനേജ്മെന്റ് ആഗ്രഹിക്കുന്നു. ഞാനുമായി ചർച്ച ചെയ്തതിനു ശേഷമാണ് ഈ തീരുമാനത്തിലെത്തിയത്.

അങ്ങ് സ്വരാജ്യ വിട്ടുപോകുന്നതിൽ എനിക്കുള്ള വ്യക്തിപരമായ ദുഃഖവും രേഖപ്പെടുത്തട്ടെ. മികച്ച ശുശ്രൂഷ കൊണ്ട് ഡോക്ടർക്ക് അങ്ങയുടെ ആരോഗ്യം അനേകവർഷങ്ങളിൽ തൃപ്തികരമായി നിലനിർത്താനാകട്ടെയെന്ന് ആശിക്കുന്നു. താങ്കൾ എക്കാലവും എന്റെ നല്ല സുഹൃത്താണ്.

സ്നേഹപൂർവ്വം

സി. രാജഗോപാലാചാരി

സ്വരാജ്യയിൽ നിന്ന് എല്ലാ മാസവും ലഭിച്ച 750 രൂപ ജീവിതത്തിലാദ്യമായി പോത്തന് പെൻഷൻ എന്തെന്ന് മനസ്സിലാക്കിക്കൊടുത്തു. ഇത് പോത്തൻ ജോസഫിനെ അഗാധമായി സ്പർശിച്ചു. മുഖ്യധാരയിൽ ശക്തമായി നിലകൊള്ളുന്ന പല പത്രങ്ങളേയും നട്ടു നനച്ച് വളർത്തിയെടുത്ത ഈ മനുഷ്യനെ ഒരു പത്ര ഉടമയും പിന്നീട് തിരിഞ്ഞു നോക്കിയില്ല.

1972 നവംബർ രണ്ടിന് രാവിലെ അദ്ദേഹത്തിന് ഉണരാൻ കഴിഞ്ഞില്ല.

പ്രതിഭാശാലിയും മാന്യനും സ്നേഹ സമ്പന്നനുമായ ഒരു പത്ര പ്രവർത്തകനായിരുന്നു പോത്തൻ ജോസഫ്. എന്നാൽ മറ്റു പത്രപ്രവർത്തകർക്ക് അനുകരിക്കാൻ പറ്റിയ ഒരു മാതൃകാ പുരുഷനൊന്നും ആയിരുന്നില്ല അദ്ദേഹം. ആർക്കും അനുകരിക്കാനാവാത്ത ഒർജിനൽ തന്നെയായിരുന്നു പോത്തൻ ജോസഫ്.

(തുടരും)



**ജോഷി ജോർജ്**

joshygeorgecartoonist@gmail.com

പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



## കാർട്ടൂണിസ്റ്റ് നാഥൻ

നർമത്താൽ ചാലിച്ച കാർട്ടൂണുകളാൽ അഞ്ച് പതിറ്റാണ്ടോളം വേറിട്ട വ്യക്തിത്വം പുലർത്തിയ ആളായിരുന്നു സോമനാഥൻ നായർ എന്ന നാഥൻ. അദ്ദേഹത്തിന്റെ ആദ്യ കാർട്ടൂൺ കുങ്കുമം വാരികയിലാണ് പ്രസിദ്ധീകരിച്ചത്. തുടർന്ന് ഇംഗ്ലീഷിലും മലയാളത്തിലുമായി പുറത്തിറങ്ങിയ നിരവധി പ്രസിദ്ധീകരണങ്ങളിൽ അദ്ദേഹത്തിന്റെ കാർട്ടൂണുകൾ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ 'ഗോളങ്ങളുടെ രാജാവിന്റെ സുവിശേഷം'എന്ന പുസ്തകത്തിന്റെ പ്രകാശന ചടങ്ങ് മരണത്തിന്റെ തലേനാൾ ആശുപത്രി കിടക്കയിലായിരുന്നു.1963ൽ ഹിന്ദുസ്ഥാൻ മെഷീൻ ടൂൾസിൽ (HMT) ജോലിയിൽ പ്രവേശിച്ച നാഥൻ മുപ്പത് വർഷത്തെ സേവനത്തിനുശേഷം 1993-ൽ സ്വയം പിൻമാറുകയായിരുന്നു. നർമ്മലേഖനങ്ങളുടെ മൂന്ന് സമാഹാരങ്ങൾ പ്രസിദ്ധീകരിച്ചു. കേരള കാർട്ടൂൺ അക്കാദമിയുടെ സെക്രട്ടറി ആയി സേവനം നിർവഹിച്ചിട്ടുണ്ട്. കേരള ലളിതകലാഅക്കാദമി, കാർട്ടൂണിസ്റ്റ് കെ.എസ്.പിള്ള പുരസ്കാരവും ലഭിച്ചിട്ടുണ്ട്. 76-ാം വയസ്സിൽ 2018 ഏപ്രിൽ 1ന് അന്തരിച്ചു.



## കൊല്ലം അജിത്ത്

പത്മരാജൻ സംവിധാനം ചെയ്ത 'പറന്ന് പറന്ന് പറന്ന്' എന്ന സിനിമയിലൂടെയാണ് അജിത്ത് അഭിനയരംഗത്ത് എത്തുന്നത്. 1989-ൽ പുറത്തിറങ്ങിയ അഗ്നിപ്രവേശം എന്ന ചിത്രത്തിൽ നായക വേഷവും ചെയ്തു. പിന്നീട് അഭിനയിച്ചത് ഏറെയും വില്ലൻ വേഷങ്ങളായിരുന്നു. മലയാളം, തമിഴ്, ഹിന്ദി ഭാഷകളിലായി ഏകദേശം അഞ്ഞൂറോളം സിനിമകളിലും നിരവധി ടെലിവിഷൻ പരമ്പരകളിലും അഭിനയിച്ചിട്ടുണ്ട്. 'കോളിംഗ് ബെൽ' എന്ന സിനിമയിലൂടെ സംവിധാന രംഗത്തും അജിത്ത് ചുവട് വച്ചിരുന്നു. 2012 ൽ ഇറങ്ങിയ ഇവൻ അർധനാരിയാണ് എറ്റവും ഒടുവിൽ അഭിനയിച്ച ചലച്ചിത്രം. രണ്ട് സിനിമകൾ സംവിധാനം ചെയ്ത അദ്ദേഹം മൂന്നാമത്തെ ചിത്രത്തിന്റെ ആദ്യ ഷെഡ്യൂൾ പൂർത്തിയാക്കുന്നതിനിടയിൽ 2018 ഏപ്രിൽ 5 ന് 58-ാം വയസ്സിൽ അന്തരിച്ചു



## സലീം പുഷ്പനാഥ്

പ്രമുഖ ക്രൈം നോവലിസ്റ്റ് കോട്ടയം പുഷ്പനാഥിന്റെ മകനാണ് സലീംപുഷ്പനാഥ്. ഫോട്ടോഗ്രാഫർ എന്ന നിലയിലും യാത്രാ എഴുത്തുകാരൻ എന്ന നിലയിലും പ്രശസ്തനായിരുന്നു സലീം. രാജ്യത്തിന് അകത്തും പുറത്തുമായി വിനോദസഞ്ചാരമേളകളിൽ സജീവസാന്നിധ്യമായിരുന്നു അദ്ദേഹം. പ്രകൃതിയേയും വന്യജീവിതത്തെയും നെഞ്ചിലേറ്റി സ്നേഹിച്ചിരുന്ന സലീമിന്റെ ഫോട്ടോകളിലെല്ലാം ജീവൻ തുടിച്ചു നിന്നിരുന്നു. ടൂറിസം സംബന്ധമായ വിവരങ്ങൾ ശേഖരിച്ച് മികച്ച ചിത്രങ്ങൾ സ്വന്തമായി പകർത്തി സലീം പ്രസിദ്ധീകരിച്ച പുസ്തകങ്ങളെല്ലാം അന്താരാഷ്ട്രതലങ്ങളിൽ ശ്രദ്ധേയമാണ്. ദി അൺസീൻ ഇന്ത്യ റൊമാൻസിങ് കേരള, സൗത്ത് ഇന്ത്യ, ഫ്ളവേഴ്സ് ഓഫ് ദി രാജ്, ഇന്ത്യൻ സ്പൈസ്, ഇന്ത്യൻ ഹേർബ്, ആയുർവേദ, സ്പെക്ടാക്കുലർ ഹോംസ് ഓഫ് കേരള, തുടങ്ങിയ 26 ഓളം പുസ്തകങ്ങളുടെ രചയിതാവുകൂടിയാണ് സലീം. ഡീബി ഇൻഫോ പബ്ലിക്കേഷൻ എന്ന പേരിൽ സ്വന്തമായി പ്രസിദ്ധീകരണശാലയും ഉണ്ടായിരുന്നു. 50-ാം വയസ്സിൽ 2018 ഏപ്രിൽ 10 ന് അന്തരിച്ചു.



## വി. ബാലചന്ദ്രൻ (ഗൈഡ് അഡ്വർടൈസിംഗ് )

1982 മുതൽ അഡ്വർടൈസിംഗ് ഇൻഡസ്ട്രിയിൽ സജീവമായി. 1984- ൽ മൂന്നു പാർട്ണർമാരേ കൂട്ടി ഗൈഡ് അഡ്വർടൈസിംഗ് ആൻഡ് മാർക്കറ്റിംഗ് എന്ന പരസ്യ ഏജൻസി സ്ഥാപിച്ചു. കേരളത്തിൽ ഏറ്റവുമാദ്യം അക്രഡിറ്റേഷൻ ലഭിച്ച അഡ്വർടൈസിംഗ് ഏജൻസികളിൽ മൂന്നാം സ്ഥാനത്തെത്തുവാൻ ഗൈഡിനു സാധിച്ചു. തന്റെ 34 വർഷത്തെ ഔദ്യോഗിക ജീവിതത്തിനുള്ളിൽ പിന്നീട് പ്രഗൽഭരായി അറിയപ്പെട്ട ധാരാളം അഡ്വർടൈസിംഗ് പ്രഫഷണലുകളെ വാർത്തെടുക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. 2014 ൽ പ്രശസ്ത സിനിമ സംവിധായകനായ ടി. കെ. രാജീവുമായി ചേർന്ന് ബ്ലൂമെർമെയ്ഡ് എന്ന ഈവന്റ്സ് മാനേജ്മെന്റ് കമ്പനി സ്ഥാപിച്ചു. 58-ാം വയസ്സിൽ 2018 ഏപ്രിൽ 13 ന് അന്തരിച്ചു. സീനിയർ ജേണലിസ്റ്റ് പരേതനായ എ.പി. വിശ്വനാഥന്റെ മകനാണ്.



Branding is the art of becoming knowledge, likable and trustable.
- John Jantsch

Products are Made in the Factory, But Brands are Created in the Mind.
- Walter Landor



## ടി.വി.ആർ ഷേണായ്

പ്രമുഖനായ പത്രപ്രവർത്തകനും പംക്തികാരനുമായിരുന്നു പത്മഭൂഷൺ ടി.വി.ആർ. ഷേണായി. ഇന്ത്യൻ എക്സ്പ്രസ്സ്, മലയാള മനോരമ, ദ് വീക്ക്, സണ്ഡേ മെയിൽ തുടങ്ങിയ പത്രപ്രസിദ്ധീകരണങ്ങളിൽ വിവിധ കാലങ്ങളിലായി ഉന്നതസ്ഥാനങ്ങളിൽ സേവനം ചെയ്തിട്ടുണ്ട്. സ്വതന്ത്ര പത്രപ്രവർത്തനത്തിലേക്കു തിരിഞ്ഞ അദ്ദേഹത്തിന്റെ 'ബിറ്റ്വീൻ യു ആൻഡ് മീ'വളരെ ജനപ്രീതി നേടി. 2003-ൽ ഭാരത സർക്കാർ അദ്ദേഹത്തിന് ഉന്നത ബഹുമതിയായ പത്മഭൂഷൺ നൽകി. മൊറോക്കോ രാജാവിന്റെ പരമോന്നത ബഹുമതിയായ അലാവിറ്റ കമാൻഡർ വിസ്ഡം ലഭിച്ചിട്ടുണ്ട്. 77-ാം വയസ്സിൽ 2018 ഏപ്രിൽ 17 ന് അന്തരിച്ചു.

---



## ഡോ. കെ.സി.വിജയരാഘവൻ (ഏജീസ് കമ്യൂണിക്കേഷൻസ്)

എലൈറ്റ് ഗ്രൂപ്പ് സ്ഥാപകൻ കെ എസ് ചാത്തുണ്ണിയുടെ മകനും കെ. എസ്. ഇ. ലിമിറ്റഡ് നോൺ എക്സിക്യൂട്ടീവ് ഡയറക്ടറും ഏജീസ് കമ്യൂണിക്കേഷൻസ് ചെയർമാനുമായിരുന്നു ഡോ. കെ സി വിജയരാഘവൻ. 1990 മുതൽ കെ എസ് ഇ ഡയറക്റ്റ് ബോർഡ് അംഗമായിരുന്നു. മുംബൈ ജെ ജെ ഹോസ്പിറ്റൽ, തൃശൂർ എലൈറ്റ് ഹോസ്പിറ്റൽ എന്നിവിടങ്ങളിൽ ഡോക്ടറായി സേവനമനുഷ്ഠിച്ചിട്ടുണ്ട്. 61-ാം വയസ്സിൽ 2018 ഏപ്രിൽ 19ന് നിര്യാതനായി.

---



## എം.എസ്.രവി

ശ്രീനാരായണഗുരുദേവന്റെ ഗൃഹസ്ഥ ശിഷ്യനും മലയാള സാഹിത്യത്തിലെ ശൈലീ വല്ലഭനുമായിരുന്ന സിവി.കുഞ്ഞിരാമന്റെ പൗത്രനും കേരളകൗമുദി സ്ഥാപക പത്രാധിപർ കെ. സുകുമാരന്റെ മകനുമാണ് എം.എസ്. രവി. 2013 ഒക്ടോബറിലാണു കേരള കൗമുദി ചീഫ് എഡിറ്ററായി ചുമതലയേറ്റത്. മാധ്യമരംഗത്തെ സമഗ്ര സംഭാവനയ്ക്കുള്ള ലാൽകൃഷ്ണ മെമ്മോറിയൽ പുരസ്കാരവും സാമൂഹിക രംഗത്തെ പ്രവർത്തനത്തിനുള്ള ലയൺ എക്സനൽസ് അവാർഡും ഉൾപ്പെടെ ഒട്ടേറെ ബഹുമതികൾ ലഭിച്ചിട്ടുണ്ട്. 2018 ഏപ്രിൽ 20 ന് 68-ാം വയസ്സിൽ അന്തരിച്ചു.

## സ്വരൂപം

ജോഷി ജോർജ്



# തെറ്റു പറ്റുന്നതാർക്ക്..?

കിറുക്കൻ ജീനിയസ്, ചതിയൻ, കോടീശ്വരൻ... ഫേസ്ബുക്ക് സ്ഥാപകൻ മാർക്ക് സക്കർബർഗിനെക്കുറിച്ച് ബെൻ മെസ്റിച്ച് എഴുതിയ ആക്സിഡന്റൽ ബില്യണേഴ്സ് എന്ന പുസ്തകത്തിലെ വിശേഷണമാണിത്. സോഷ്യൽ നെറ്റ്വർക്ക് എന്ന പേരിൽ അക്കഥ സിനിമയുമായിട്ടുണ്ട്. ഫെയ്സ് ബുക്കിന് പിന്നിലൊരു സൗഹൃദച്ചതിയുടെ കഥയുണ്ടെന്ന് പണ്ടേ കേട്ടിട്ടുണ്ട്. സിനിമയിൽ ആ വഞ്ചനയുടെ കഥയാണ് പറയുന്നത്. എന്നാൽ മാർക്കിനെ സിനിമ കുറ്റപ്പെടുത്തുന്നില്ല. ഇന്റർനെറ്റിന്റെ വികസനത്തിൽ ടെക്കികളുടെ സ്വഭാവം മത്രമേ മാർക്ക് സക്കർബർഗ് കാണിച്ചിട്ടുള്ളു. ഐഡിയ മോഷണവും പങ്കാളിയെ വഞ്ചിച്ച് ബിസിനസ് സ്വന്തമാക്കലും മറ്റും പണ്ടേ ലോകത്തിൽ പതിവ് കലാപരിപാടിയാണല്ലോ..! എന്നാലിപ്പോൾ ഫേസ്ബുക്ക് ഉപയോക്താക്കളുടെ സ്വകാര്യ വിവരങ്ങൾ ചോർത്തി ചതിയുടെ നിലവാരമുയർത്തിയിരിക്കുന്നു ഈ കഥാപുരുഷൻ. എന്റെ പിഴ, എന്റെ വലിയ പിഴ.. എന്ന് വലിയവായിൽ കരഞ്ഞുകൂകി മാപ്പുപറഞ്ഞ് നാടുനീളെ നടക്കുന്നു. ഉപയോക്താക്കളുടെ വിവരങ്ങൾ രാഷ്ട്രീയ ആവശ്യത്തിന് പോലും ഉപയോഗപ്പെടുത്താൻ നൽകുക വഴി രാഷ്ട്രങ്ങളെ തന്നെയാണ് അട്ടിമറിക്കാൻ ശ്രമിച്ചതെന്ന ആരോപണത്തിലാണ്. തങ്ങൾക്ക് തെറ്റു പറ്റിയെന്ന് സക്കർബർഗ് തുറന്നു സമ്മതിച്ചതുകൊണ്ട് മാത്രം തീരുന്ന പ്രശ്നമാണോ ഇത്..?

ഇതിലൂടെ ഫേസ്ബുക്കിന്റെ വിശ്വാസ്യതയ്ക്ക് ക്ഷതമേറ്റെങ്കിലും അതിന് അടിമകളായവർ മയക്കുമരുന്നിനോടുള്ള ആസക്തിപോലെ ഫേസ്ബുക്കിൽ അള്ളിപ്പിടിച്ചിരിക്കുമെന്ന് അറിയാത്തവരായി ആരുണ്ട്. ഫേസ്ബുക്കിൽ നിന്നും അക്കൗണ്ട് ഉടമകളുടെ വിവരങ്ങൾ തേടുന്ന ആപ്ലിക്കേഷനുകൾ ഇനി മുതൽ പരിശോധനയ്ക്ക് വിധേയമാക്കുമത്രെ. സ്ട്രെറ്റജിക് കമ്യൂണിക്കേഷൻസ് ലബോറട്ടറീസ് ഗ്രൂപ്പും അതിന്റെ കീഴിൽ പ്രവർത്തിക്കുന്ന കേംബ്രിജ് അനലറ്റിക്ക എന്ന സ്ഥാപനവുമാണ് ഫേസ്ബുക്കിൽ നിന്നും അഞ്ചു കോടിയിലേറെ പേരുടെ വിവരങ്ങൾ സ്വന്തമാക്കിയതെന്നറിഞ്ഞിട്ടും കറുപ്പടിച്ച് കിറുങ്ങിയിരിക്കുന്നവരെപ്പോലെ ജനം നിസംഗരായിരിക്കുന്നു.

അങ്ങ് അമേരിക്കയിൽ ഡൊണാൾഡ് ട്രംപിന്റെ തെരഞ്ഞെടുപ്പ് പ്രചാരണത്തിന് ഫേസ്ബുക്കിൽ നിന്നും കൈവശപ്പെടുത്തിയ ഈ വ്യക്തി വിവരങ്ങൾ ഉപയോഗിച്ചതായാണ് റിപ്പോർട്ട്. അതുവഴി നേടിയ കയ്പ്പുനീർ അമേരിക്കൻ ജനത മാത്രമല്ല, മാലോകർ മുഴുവൻ കുടിക്കേണ്ടിയും വന്നിരിക്കുന്നു.

# റിയ

വി ഗ്രൂപ്പ് ക്രിയേഷൻസ് നിർമ്മിയ്ക്കുന്ന മലയാളം, തമിഴ് സിനിമയാണ് റിയ. ബോളിവുഡ് താരം ലീന കപൂറും പരസ്യ ചിത്ര സംവിധായകൻ ഷിജിൻലാലും കേന്ദ്രകഥാപാത്രങ്ങളെ അവതരിപ്പിയ്ക്കുന്നു. മറ്റ് വേഷങ്ങളിൽ മലയാളം, തമിഴ് സിനിമാ രംഗത്തെ പ്രശസ്ത താരങ്ങളും, പ്രതിഭാധനരായ പുതുമുഖതാരങ്ങളും അഭിനയിക്കുന്നു. ഹോളിവുഡ് പാറ്റേണിൽ ഒരുങ്ങുന്ന ഈ സസ്പെൻസ് ത്രില്ലറിന്റെ സംവിധായകൻ നവാഗതനായ അഖിൽ കടവൂരാണ്. ഹർഷാദ് വി.പിയും ഗിതീഷും ചേർന്നാണ് ഈ ബഹുഭാഷാ ചിത്രം നിർമ്മിയ്ക്കുന്നത്.

സ്ത്രീ കഥാപാത്രങ്ങൾക്ക് ശക്തമായ പ്രാധാന്യമുള്ള സിനിമയാണ് റിയ. ടൈറ്റിൽ കഥാപാത്രമായി തെന്നിന്ത്യൻ സിനിമാലോകത്തെത്തുന്ന ലീന കപൂർ ഹിന്ദിയിലെ ചൂടൻ താരവും മോഡലുമാണ്. ഗിർഗിത്, പ്യാർ ഭാരി മഡാഷിയാഹ് എന്നിവയാണ് ലീനയുടെ പുതിയ ബോളിവുഡ് റിലീസ് ചിത്രങ്ങൾ.

കോ-ഡയറക്റ്റർ : ഷിജിൻലാൽ.എസ്.എസ്, കഥയും തിരക്കഥയും സംഭാഷണവും ഷിബിൻഷാ, ഛായാഗ്രഹണം : പ്രശാന്ത് പ്രദീപ്, പി.ആർ.ഒ: എ.എസ് പ്രകാശ്, പ്രൊഡക്ഷൻ കൺട്രോളർ: ഹെൻട്രികുമാർ,മേയ്ക്കപ്പ്: അമലൽ ദേവ്, പ്രോജക്റ്റ് ഡിസൈനർ: ശ്രീജിത്ത് കെ.എസ് എന്നിവരാണ് ചിത്രത്തിന്റെ അണിയറയിൽ. ഉടൻ ചിത്രീകരണം ആരംഭിയ്ക്കുന്ന റിയയുടെ പ്രധാന ലൊക്കേഷൻ കേരളവും തമിഴ്നാടുമാണ്.


ലീന കപൂർ


ഷിജിൻലാൽ

എ.എസ്. പ്രകാശ്

# ഈ.മ.യൗ

ലിജോ ജോസ് പെല്ലിശ്ശേരി സംവിധാനം ചെയ്യുന്ന ഈ.മ.യൗ എന്ന ചിത്രത്തിന്റെ റിലീസ് തിയതി പ്രഖ്യാപിച്ചു. ആഷിഖ് അബുവിന്റെ പപ്പായ കമ്പനിയാണ് ചിത്രം റിലീസിനെത്തിക്കുന്നത്. അടുത്ത മാസം നാലാം തീയതി ചിത്രം തിയേറ്ററുകളിലെത്തും. അങ്കമാലി ഡയറീസിന് ശേഷം ലിജോ ജോസ് പെല്ലിശ്ശേരി സംവിധാനം ചെയ്യുന്ന ചിത്രമാണ് ഈ.മ.യൗ. സംസ്ഥാന പുരസ്കാരങ്ങൾ തേടിയത്തിയത് ചിത്രത്തെ ഏറെ ശ്രദ്ധേയമാക്കി.

എന്നാൽ ചിത്രം എന്ന് റിലീസാകുമെന്ന് കൃത്യമായൊരു രൂപം നേരത്തെ നൽകിയിരുന്നില്ല. നേരത്തെ നിശ്ചയിച്ച് ഉറപ്പിച്ച ശേഷം അവസാന നിമിഷം റിലീസ് മാറുന്ന സംഭവവും ഉണ്ടായിരുന്നു. വിനായകൻ, ചെമ്പൻ വിനോദ്, ദിലീഷ് പോത്തൻ എന്നിവരാണ് ചിത്രത്തിലെ പ്രധാന അഭിനേതാക്കൾ. ഈശോ മറിയം യൗസേപ്പ് എന്ന പേരിന്റെ ചുരുക്കമാണ് ഈ.മ.യൗ. ഷൈജു ഖാലിദ് ക്യാമറയും പ്രശാന്ത് പിള്ള സംഗീതവും ചെയ്യുന്ന ചിത്രം രാജേഷ് ജോർജ്ജ് കുളങ്ങരയാണ് നിർമ്മിക്കുന്നത്.




# മലയാളി

നീണ്ട ഇടവേളക്ക് ശേഷം സൂപ്പർ ഹിറ്റ് കൂട്ടുകെട്ടായ ശ്രീനിവാസനും സത്യൻ അന്തിക്കാടും വീണ്ടും ഒന്നിക്കുന്നു. മലയാളി എന്ന പേരിട്ട ചിത്രത്തിലെ നായകൻ ഫഹദ് ഫാസിലാണ്. സത്യൻ അന്തിക്കാട് ഫേസ്ബുക്കിലൂടെയാണ് ഇക്കാര്യം അറിയിച്ചത്. ജോമോന്റെ സുവിശേഷങ്ങൾക്ക് ശേഷം ഫുൾമൂൺ സിനിമയുടെ ബാനറിൽ സേതു മണ്ണാർക്കാടാണ് ചിത്രം നിർമ്മിക്കുന്നത്. ജൂലൈ ആദ്യ വാരം ചിത്രീകരണം തുടങ്ങുന്ന ചിത്രത്തിന്റെ ഛായാഗ്രഹണം എസ് കുമാറാണ്. ഷാൻ റഹ്മാൻറെതാണ് സംഗീതം. ദുൽഖർ സൽമാനെ നായകനാക്കി ചെയ്ത ജോമോന്റെ സുവിശേഷങ്ങൾ ആണ് സത്യൻ അന്തിക്കാട് സംവിധാനം ചെയ്ത അവസാന ചിത്രം. 2002ൽ പുറത്തിറങ്ങിയ യാത്രക്കാരുടെ ശ്രദ്ധയ്ക്ക് എന്ന ചിത്രത്തിലാണ് അവസാനമായി ശ്രീനിവാസനും സത്യൻ അന്തിക്കാടും ഒരുമിച്ചത്.



# സിനിമ വന്ന വഴി

**ഭാഗം –4**

മുമ്പുണ്ടായുരുന്ന സാമുദായികവും സാമൂഹികവും ആയ വൈവിധ്യതയ്ക്കു പകരം ഹൈന്ദവവത്കരിക്കപ്പെട്ട മാനവബിംബങ്ങളും കഥാപാത്രങ്ങളുടെ വാർപ്പുമാതൃകകളും പ്രചരിച്ചു. വള്ളുവനാടൻ മലയാളം അതും ഹിന്ദുസവർണ ജാതിക്കാരുടെ, മലയാളസിനിമയുടെ ഔദ്യോഗിക ഭാഷയായി മാറി.

പതിറ്റാണ്ടുകൾ മലയാളസിനിമയിലെ ഒന്നാം നിരക്കാരനായിരുന്ന പ്രേം നസീറിന്റെ മരണത്തിനുശേഷമാണ് 90കൾ കടന്നുവന്നത്. പത്മരാജൻ, അരവിന്ദൻ, പി.എ. ബക്കർ, അടൂർ ഭാസി എന്നിവരെയും 90കളുടെ തുടക്കത്തിൽ മലയാളസിനിമയ്ക്ക് നഷ്ടമായി. ചുരുക്കത്തിൽ 90 മലയാളസിനിമയുടെ പ്രഗത്ഭരായ ചിലരെ നഷ്ടമായ കാലഘട്ടം. 70-കളെ വിശേഷിപ്പിക്കുന്നത് അടിയന്തരാവസ്ഥ, നക്സലിസം, അസ്തിത്വവാദം, ഹിപ്പിയിസം തുടങ്ങിയ പദങ്ങൾ ആണെന്നു കണ്ടല്ലോ അതുപോലെ 90-കളെ വിശേഷിപ്പിക്കുന്ന പദങ്ങൾ ഉദാരവൽക്കരണം, ആഗോളീകരണം, ഉപഗ്രഹടെലിവിഷൻ തുടങ്ങിയവ ആണ്. ടെലിവിഷന്റെ കടന്നുവരവ് മലയാളസിനിമലോകത്തെ മാറ്റിമറിച്ചഒന്നായിരുന്നു. സമ്പദ്വ്യവസ്ഥയുടെപുന;സംഘടന,മറ്റെല്ലാ മേഖലകളിലും എന്നപോലെ ദൃശ്യമാധ്യമരംഗത്തും സംഭവിച്ചു.'ആകാശം തുറന്നിടപ്പെട്ട' തോടെ ഉപഗ്രഹസംപ്രേഷണം വഴി നിരവധി ആഗോള ടെലിവിഷൻ ചാനലുകൾ നമ്മുടെ വീട്ടിലേക്ക് എത്തി. സിനിമ കാണണമെങ്കിൽ നമ്മൾ ഒരിടത്തേക്ക് 'പോകണം' എന്നാൽ ടെലിവിഷൻ നമ്മുടെ അകത്തളത്തിലേക്ക് വരികയാണ് ചെയ്തത്. അന്തർദേശീയവും ദേശീയവും ആയ ഒട്ടേറെ ചാനലുകൾ വന്നതോടെ ടെലിവിഷന്റെ വ്യാപനം നമ്മുടെ ദൃശ്യാവബോധത്തെയും ഒഴിവുസമയങ്ങളെയും മാറ്റിമറിച്ചു. നമ്മുടെ ദൃശ്യാഭിരുചികളും താൽപര്യങ്ങളും, ആഗോളദൃശ്യമാധ്യമങ്ങളുമായുള്ള പരിചയത്താൽ നിരന്തരം സ്വാധീനിക്കപ്പെടുകയും രൂപപ്പെടുകയും ചെയ്തു. ഇതുമാത്രമല്ല ഈ കാലഘട്ടത്തിൽ ഹോളിവുഡ് സിനിമകളുടെ ആഗോള റിലീസുകൾ പ്രാദേശിക ഭാഷയിൽ പ്രദർശനവും പ്രചാരവും നേടി.

ഈ കാലഘട്ടത്തിൽ പല തരത്തിലുള്ള രാഷ്ട്രീയ - സാമ്പത്തിക സ്വാധീനങ്ങൾ കടന്നുവരികയുണ്ടായി. ദേശീയതലത്തിൽ ഹൈന്ദവ വർഗീയവാദത്തിന് ലഭിച്ച രാഷ്ട്രീയ- സാമൂഹിക സാധുത നമ്മുടെ സിനിമയിലും പ്രതിഫലിച്ചു. മുമ്പുണ്ടായുരുന്ന സാമുദായികവും സാമൂഹികവും ആയ വൈവിധ്യതയ്ക്കു പകരം ഹൈന്ദവവത്കരിക്കപ്പെട്ട മാനവബിംബങ്ങളും കഥാപാത്രങ്ങളുടെ വാർപ്പുമാതൃകകളും പ്രചരിച്ചു. വള്ളുവനാടൻ മലയാളം അതും ഹിന്ദുസവർണ ജാതിക്കാരുടെ, മലയാളസിനിമയുടെ ഔദ്യോഗിക ഭാഷയായി മാറി.

സാങ്കേതികവും പ്രമേയപരവും ആയ തലങ്ങളിലും നമ്മുടെ സിനിമ പ്രതിസന്ധിയിലേക്കു നീങ്ങി. മറ്റു സിനിമകൾ ഉയർന്ന ദൃശ്യസാങ്കേതികവിദ്യയോടും വമ്പൻ മൂലധനചെലവുള്ള ചിത്രങ്ങളോടും ആഗോളറിലീസുകളെയും പരുവപ്പെടുത്തി. സാങ്കേതികവും പ്രമേയപരവും ആയ തലങ്ങളിലും നമ്മുടെ സിനിമ പ്രതിസന്ധിയിലേക്കു നീങ്ങി. മറ്റു സിനിമകളുടെ കടന്നുവരവ് പ്രത്യേകിച്ചും ഹിന്ദി, തമിഴ്, ഹോളിവുഡ് സിനിമകൾ ഉയർന്ന ദൃശ്യ സാങ്കേതികവിദ്യയോടും ഉള്ള നേർക്കുനേർ മലയാളിയുടെ അഭിരുചികളെയും പ്രതീക്ഷകളെയും പരുവപ്പെടുത്തി. അവയോട് കിടപി















ടിക്കാനോ മത്സരിക്കാനോ ആവാതെ മലയാളസിനിമ അതിന്റെ പരിമിതവൃത്തത്തിൽ കുരുങ്ങുന്ന കാഴ്ചയാണ് 90 കളിൽ കാണാൻ കഴിയുക. പരിമിതമായ ഉത്പാദനച്ചെലവുകളും മൂലധനാടിത്തറയും സാങ്കേതിക സൗകര്യങ്ങളും വിപണിയും മാത്രം ഉള്ള ഒരു താഴ്ന്ന സമ്പദ് വ്യവസ്ഥയിലാണ് മലയാളസിനിമ ഇന്നും ഉള്ളത്. ആഗോള പ്രേക്ഷകരെ അഭിസംബോധന ചെയ്യുന്ന, ആഗോളവിപണിയുള്ള, അതുകൊണ്ടുതന്നെ ഉയർന്ന മൂലധനത്തോടെയും സാങ്കേതികത്തികവോടെയും പ്രവർത്തിക്കാൻ കഴിയുന്ന ഹിന്ദി-തമിഴ് പോലുള്ള സിനിമകളോട് കിടപിടിക്കാൻ മലയാളത്തിനു കഴിയില്ലെന്നു മാത്രമല്ല ഒപ്പം സ്വന്തം പ്രേക്ഷകസമൂഹത്തെയും വിപണിയെയും ഈ സിനിമകൾ സ്വാധീനിക്കുന്ന ദുരവസ്ഥയാണ് 90 കൾ കണ്ടത്. അതോടെ വ്യവസ്ഥാപിതമായ സിനിമനിർമ്മാണ സംവിധാനങ്ങളും നിർമാണക്കമ്പനികളും മറ്റും രംഗത്തു നിന്നു പിൻ വാങ്ങുകയും ചെയ്തു.

പ്രമേയപരമായ തലത്തിൽ, അതുവരെ സിനിമ കൈകാര്യം ചെയ്തിരുന്ന ഒട്ടേറെ പ്രമേയങ്ങൾ കുടുംബ കഥകൾ, സ്ത്രീപുരുഷ ബന്ധത്തെപ്പറ്റിയുള്ള ആഖ്യാനങ്ങൾ, പ്രണയം തുടങ്ങിയവയെല്ലാം ടെലിവിഷൻ വളരെ സ്വാഭാവികമായിത്തന്നെ പിടിച്ചെടുത്തു. എണ്ണമറ്റ ടെലിസീരിയലുകൾ അതുവരെ സിനിമ പറഞ്ഞിരുന്ന കഥകൾ പറഞ്ഞു തുടങ്ങി. ഇത്തരം ആഖ്യായികകളെല്ലാം വീട്ടിലിരുന്നു തന്നെ കാണാം എന്ന അവസ്ഥ വന്നപ്പോൾ സിനിമയ്ക്ക് പുതിയ പ്രമേയങ്ങളും ആഖ്യാനരീതികളും തിരയേണ്ടി വന്നു. സമ്പദ് വ്യവസ്ഥാപരമായ പരിമിതികൾ മലയാളസിനിമ ആഗോളീയമായി സമകാലികമായ ആഖ്യാന-അവതരണ രീതികൾ അവലംബിക്കുന്നതിന് അനുകൂലമായിരുന്നില്ല. പരിമിതമായ വിപണിയും മൂലധനലഭ്യതയും സാങ്കേതികമായ സാധ്യതകൾ ആരായുന്നതിൽ നിന്ന് അതിനെ തടസ്സപ്പെടുത്തി.

ആഗോളീകരണവും മാധ്യമവിസ്ഫോടനവും ഉയർത്തിവിട്ട ഈ രീതിയിലുള്ള ആന്തരികവും ബാഹ്യവും ആയ വെല്ലുവിളികളെ 90-കളിലെ മലയാളസിനിമ അഭിസംബോധന ചെയ്തത് തന്ത്രപരമായ പിന്മാറ്റങ്ങളിലൂടെയാണ്. ചിരപരിചിതമായ പ്രമേയലോകങ്ങൾ നഷ്ടപ്പെട്ട മലയാള സിനിമ രണ്ട് പ്രത്യേക ജനുസ്സുകളിലേക്ക് പിന്മാറി-മുഴുനീള ഹാസ്യത്തിലേക്കും മൃദുരതിയിലേക്കും.

ഒരുപക്ഷേ, ആഗോളീകരണത്തിന് കടന്നു കയറാനാവാത്ത, പുറത്തു നിന്നു മത്സരിക്കാൻ എളുപ്പമല്ലാത്ത, എന്നും പ്രാദേശിക വിപണിയുള്ള, രണ്ട് മേഖലകളാണ് ഹാസ്യവും രതിയും. അവ നല്കുന്ന പ്രാദേശികരസം ഒരർഥത്തിൽ പുറത്തുനിന്നുള്ള മത്സരത്തിനും പകരംവെക്കലിനും അതീതമാണ്. അതുകൊണ്ട് തന്നെ ഈ രണ്ട് ജനുസ്സുകളിലുള്ള ചിത്രങ്ങളുടെ ഒരു വൻ വേലിയേറ്റം ഇക്കാലത്തുണ്ടായി. മിമിക്രി കലാകാരന്മാർ മലയാളസിനിമയിലെ ഒരു വമ്പിച്ച സാന്നിദ്ധ്യമായി മാറുകയും സിനിമയുടെ പ്രമേയത്തെയും പരിചരണത്തെയും തങ്ങളുടെ കലയ്ക്ക് അനുസൃതമായി മാറ്റുകയും ചെയ്തു. മുഴുനീള ഹാസ്യചിത്രങ്ങളുടെ ഒരു പരമ്പര തന്നെ പുറത്തുവന്നു. അതുപോലെ തന്നെയായിരുന്നു മൃദുരതിചിത്രങ്ങളും. ഷക്കീല പടങ്ങൾ എന്ന പേരിലറിയപ്പെട്ടിരുന്ന ഇത്തരം ചിത്രങ്ങൾ കുറച്ചുകാലത്തേക്ക് രംഗം കൈയടക്കി.

എന്നാൽ പുതിയ നൂറ്റാണ്ടിന്റെയും നവസാങ്കേതിക വിദ്യരുടെയും കടന്നു വരവോടെ ഒട്ടേറെ മാറ്റങ്ങൾ ഉണ്ടായി. നവമാധ്യമങ്ങളുടെ വ്യാപനം, പ്രത്യേകിച്ചും മൊബൈൽ ഫോൺ, ഡി.വി.ഡി., ഇന്റർനെറ്റ് തുടങ്ങിയവയുടെ ലഭ്യതയും പ്രചാരവും ഇത്തരം മൃദുരതി സിനിമകളെ

അപ്രസക്തമാക്കി എന്നുവേണം കരുതാൻ.

90കളോടെ നവ സാമ്പത്തിക ക്രമത്തിന്റെ ഫലമായി ഭരണകൂടം മറ്റു പല സാമൂഹ്യക്ഷേമരംഗങ്ങളിൽ നിന്നെന്നപോലെ സാംസ്കാരികരംഗത്തുനിന്നും പിൻവാങ്ങിയതോടെ ആർട്ട് സിനിമയ്ക്കും പിൻ വാങ്ങേണ്ടി വന്നു. മറ്റു ഭാഷകളിൽ ഇത്തരം സിനിമകളുടെ നിർമ്മാണം ഏതാണ്ട് നിലയ്ക്കുക തന്നെ ചെയ്തു. അവ നിർമ്മിക്കപ്പെടുന്നുണ്ടെങ്കിൽത്തന്നെ വിദേശവിപണിയെയോ അന്തർദേശീയ ചലച്ചിത്രമേളകളുടെ ശൃംഖലയെയോ ആശ്രയിച്ചു മാത്രമാണ്. എന്നാൽ വ്യവസായം എന്ന നിലയ്ക്ക് മലയാള സിനിമ നേരിടുന്ന പ്രതിസന്ധിക്കിടയിലും സ്വതന്ത്ര സിനിമാ സംരംഭങ്ങൾ ഇവിടെ തുടർന്നുകൊണ്ടേയിരുന്നു. ടി.വി.ചന്ദ്രൻ തന്റെ ശ്രദ്ധേയമായ ചിത്രങ്ങൾ ചെയ്തത് ഈ കാലഘട്ടത്തിലാണ് (പൊന്തൻ മാട, ഓർമകൾഉണ്ടായിരിക്കണം, സൂസന്ന, ഡാനി), ഷാജി എൻ കരുൺ അന്തരാഷ്ട്ര ശ്രദ്ധ പിടിച്ചു പറ്റിയതും (പിറവി, സ്വം, വാനപ്രസ്ഥം) മുരളീനായരെപ്പോലുള്ള യുവസംവിധായകർ അന്തർദേശീയ പുരസ്കാകരങ്ങൾ നേടിയതും (മരണസിംഹാസനം) മലയാളസിനിമയുടെ സജീവതയെ സൂചിപ്പിക്കുന്നു. കഴിഞ്ഞ വർഷങ്ങളിലും ഒട്ടേറെ നവ സംവിധായകർ രംഗംപ്രവേശം ചെയ്തു. എം.പി. സുകുമാരൻ നായർ (കഴകം, അപരാഹ്നം, ശയനം, ദൃഷ്ടാന്തം) പ്രിയനന്ദനൻ (നെയ്ത്തുകാരൻ, പുലി ജന്മം), രാജീവ് വിജയരാഘവൻ (മാർഗം), ലിജി പുലാപ്പള്ളി (സഞ്ചാരം, സതീഷ്മേനോൻ (ഭവം), ശരത് (സായാഹ്നം, സ്ഥിതി), സുമാജോസൺ (ജന്മദിനം, സാരി) തുടങ്ങിയവർ സ്വതന്ത്ര സിനിമാ നിർമ്മാണത്തിന്റെയും സമാന്തരതയുടെയും ധാര പിന്തുടരുന്നു.

> പ്രേംനസീർ, സത്യൻ എന്നീ സൂപ്പർതാരങ്ങൾ ഒരു കാലത്ത് ജനങ്ങളിൽ സ്വാധീനം ഉണർത്തി നിന്നെങ്കിലും മലയാളസിനിമ അന്നൊന്നും സൂപ്പർ താര കേന്ദ്രീകൃതമായിരുന്നില്ല. 1990കൾ മുതൽ സൂപ്പർതാരങ്ങളെ കേന്ദ്രീകരിച്ചാണ് മലയാളവാണിജ്യസിനിമ ചലിക്കുന്നത്.

1990ൽ ഇറങ്ങിയ പെരുന്തച്ചൻ ഛായാഗ്രഹണത്തിൽ വളരെ മികച്ച നിലവാരം പുലർത്തിയ സിനിമയായിരുന്നു. സന്തോഷ് ശിവൻ എന്ന ലോകപ്രശസ്ത ഛായാഗ്രാഹകന്റെ കഴിവുകൾ മലയാളിക്ക് മനസ്സിലാക്കി കൊടുക്കുവാൻ ആ ഒറ്റ സിനിമയ്ക്ക് കഴിഞ്ഞു. 1993ൽ പുറത്തിറങ്ങിയ ഫാസിലിന്റെ മണിച്ചിത്രത്താഴ് മലയാളത്തിലെ മികച്ച ചിത്രങ്ങളിലൊന്നാണ്. ഏറ്റവുധികം ഭാഷകളിൽ റീമേക്ക് ചെയ്ത മലയാളചിത്രം മണിച്ചിത്രത്താഴാണ്. 1996 ൽ മലയാളത്തിലെ ആദ്യ ഡോൾബി സ്റ്റീരിയോ ചിത്രം കാലാപാനി പുറത്തിറങ്ങി. 1997ൽ പുറത്തിറങ്ങിയ രാജീവ് അഞ്ചലിന്റെ ഗുരു ആ വർഷത്തെ മികച്ച വിദേശഭാഷാചിത്രത്തിനുള്ള ഓസ്കാർ പുരസ്കാരത്തിലേക്കു മത്സരിക്കാനായി ഇന്ത്യയിൽ നിന്നും തിരഞ്ഞെടുത്ത ചിത്രമായിരുന്നു

ജനപ്രിയ സിനിമകൾ ധാരാളമായി ഇറങ്ങിയ കാലഘട്ടംകൂടിയാണ് തൊണ്ണൂറുകൾ. 1989ലെ പി. ചന്ദ്രകുമാറിന്റെ ആദ്യപാപത്തിന്റെ ഗംഭീര വിജയം ഒട്ടനവധി 'അഡൽറ്റ്' ചിത്രങ്ങൾക്കും വഴിയൊരുക്കി. 2000 ആദ്യം വരെ ഇത്തരം ചിത്രങ്ങൾ അരങ്ങുവാഴുന്ന കാഴ്ചയാണ് കാണാൻ കഴിഞ്ഞത്. കോമഡി ആക്ഷൻ ചിത്രങ്ങൾ കൂടുതലായി ഇറങ്ങിയത് മലയാളചിത്രങ്ങളുടെ കലാമേന്മയെ കാര്യമായി ബാധിച്ചുവെന്ന് വിലയിരുത്തപ്പെടുന്നു. ഈ അപചയത്തിൽ നിന്നും മലയാള സിനിമയ്ക്ക് കരകയറാനായത് വർഷങ്ങൾക്കു ശേഷം മാത്രമാണ്. പ്രിയദർശൻ, സത്യൻ അന്തിക്കാട്, സിബി മലയിൽ, ഷാജി കൈലാസ്, ഫാസിൽ, ഷാജി എൻ. കരുൺ, ജോഷി എന്നിവരായിരുന്നു ഈ കാലഘട്ടത്തിലെ പ്രമുഖ സംവിധായകർ. മലയാളസിനിമ താരാധിപത്യത്തിനു കീഴിലായതും ഫാൻസ് അസോസിയേഷനുകൾ സജീവമായതും 90കളോടു കൂടിയാണ്.

മലയാളസിനിമയുടെ സുവർണകാലഘട്ടമായ എൺപതുകളിൽ രംഗത്തുവന്ന സംവിധായകർ എല്ലാം തന്നെ (പത്മരാജൻ ഒഴികെ) ഇപ്പോഴും സൃഷ്ടികൾ നടത്തുന്നു. രഞ്ജിത്, ഷാജി കൈലാസ്, റോഷൻ ആൻഡ്രൂസ്, ബ്ലസ്സി, ലാൽജോസ്, കെ.മധു, അൻവർ റഷീദ്, ജോണി ആൻറണി പുതിയ കാലഘട്ടത്തിലെ ഹിറ്റ് മേക്കർമാർ. മറ്റൊരു ശ്രദ്ധേയമായ കാര്യം വിദേശിമലയാളികളുടെ പുതിയ സാന്നിദ്ധ്യമാണ്. മുരളി നായർ, ലിജി പുലാപ്പള്ളി, സതീഷ് മേനോൻ തുടങ്ങിയ വിദേശ മലയാളികൾ നിരൂപകശ്രദ്ധയാകർഷിച്ച സിനിമകൾ നിർമ്മിച്ചു. ഇതിൽ കൗതുകകരമായ വസ്തുത കേരളത്തിൽ ജീവിക്കുന്ന മലയാളി യുവസംവിധായകൻ സാർവലൗകികവും ആഗോളീയവും ആയ പ്രമേയങ്ങൾ (കമ്യൂണിസത്തിന്റെ തകർച്ച, മൂല്യച്യുതി, പരിസ്ഥിതി പ്രശ്നങ്ങൾ തുടങ്ങിയവ) കൈകാര്യം ചെയ്യുമ്പോൾ വിദേശ മലയാളികൾ തികച്ചും പ്രാദേശികവും സൂക്ഷ്മവും ആയ വിഷയങ്ങളാണ് പ്രമേയങ്ങളാക്കുന്നത്. മുരളീനായരുടെ ആദ്യത്തെ രണ്ട് ചിത്രങ്ങളും ഒരു പക്ഷേ കേരളത്തിന്റെ രൂപകമെന്നപോലെ ഒരു കൊച്ചു ദ്വീപിനെയാണ് കേന്ദ്ര വിഷയമാക്കിയത്. ലിജി പുലാപ്പള്ളി ഒരു കേരളീയ ഗ്രാമത്തിലെ രണ്ട് പെൺകുട്ടികൾ തമ്മിലുള്ള പ്രണയവും അതുണ്ടാക്കുന്ന സംഘർഷങ്ങളുമാണ് ആവിഷ്ക്കരിച്ചത്. മലയാളി സംവിധായകർ അകത്തുനിന്ന് പുറത്തേക്കു നോക്കുമ്പോൾ വിദേശി മലയാളികൾ പുറത്തുനിന്നും അകത്തേക്കാണ് നോക്കുന്നത്.

ഡിജിറ്റൽ സാങ്കേതികവിദ്യ സിനിമയ്ക്കുമുന്നിൽ ഒട്ടേറെ സാധ്യതകൾ തുറന്നിട്ടു കഴിഞ്ഞു. മൂലധന പരിമിതികളെ മറികടക്കാനും നൂതനമായ പരീക്ഷണങ്ങൾ നടത്താനും ഒപ്പം ആഗോളീയമായി സമകാലികമായ ആവിഷ്ക്കാരങ്ങൾ ഒരുക്കാനും നവസാങ്കേതികതയ്ക്കു കഴിയും. ഇത് യുവാക്കളുടെ മുന്നിൽ മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവണ്ണം നിരവധി സാധ്യതകൾ തുറന്നിടുന്നു. സൂപ്പർതാരങ്ങളുടെ പ്രഭാവമുണ്ടെങ്കിലും ദേശീയ തലത്തിൽ ശ്രദ്ധ നേടിയ ഒട്ടേറെ മികച്ച സിനിമകൾ ഈ കാലഘട്ടത്തിലുണ്ടായിട്ടുണ്ട്. പ്രിയദർശന്റെ കിലുക്കം (1991), ജയരാജിന്റെ കളിയാട്ടം (1992), ലെനിൻ രാജേന്ദ്രന്റെ ദൈവത്തിന്റെ വികൃതികൾ (1992), ഫാസിലിന്റെ മണിച്ചിത്രത്താഴ് (1993), ടി.വി. ചന്ദ്രന്റെ പൊന്തൻമാട (1993), ഡാനി (2001), പാഠം ഒന്ന് ഒരു വിലാപം (2003), ഷാജി എൻ കരുണിന്റെ സ്വം (1994) അടൂർ ഗോപാലകൃഷ്ണന്റെ കഥാപുരുഷൻ (1995), ഓർമ്മകളുണ്ടായിരിക്കണം (1995), കാലാപാനി (1995) വാനപ്രസ്ഥം (1999) നിഴൽക്കൂത്ത് (2000), എം. പി. സുകുമാരൻ നായരുടെ അപരാഹ്നം, കഴകം, ശയനം, ബാലചന്ദ്രമേനോന്റെ സമാന്തരങ്ങൾ, ശാന്തം (2001), ബ്ലസ്സിയുടെ തന്മാത്ര (2005), രഞ്ജിത്തിന്റെ കൈയൊപ്പ് (2007) തുടങ്ങിയ ചിത്രങ്ങൾ ഉദാഹരണം.

പ്രേംനസീർ, സത്യൻ എന്നീ സൂപ്പർതാരങ്ങൾ ഒരു കാലത്ത് ജനങ്ങളിൽ സ്വാധീനം ഉണർത്തി നിന്നെങ്കിലും മലയാളസിനിമ അന്നൊന്നും സൂപ്പർ താര കേന്ദ്രീകൃതമായിരുന്നില്ല. 1990കൾ മുതൽ സൂപ്പർതാരങ്ങളെ കേന്ദ്രീകരിച്ചാണ് മലയാളവാണിജ്യസിനിമ ചലിക്കുന്നത്. താരങ്ങൾക്കുപരിയായി മികച്ച നടൻമാരുമായതിനാൽ തുടർച്ചയായി സാമാന്യം മികച്ച സൃഷ്ടികൾക്ക് അവസരമൊരുക്കാൻ അവർക്ക് കഴിയുന്നുണ്ട്.

താരതമ്യേന കുറഞ്ഞ ചിലവിൽ എല്ലാ മേഖലകളിലും പുതു മുഖങ്ങളെ കൂടി ഉൾപ്പെടുത്തി മികച്ച സിനിമ നിർമ്മിക്കുന്ന ന്യൂ ജെനറേഷൻ തരംഗമാണ് മലയാള സിനിമയിലെ ഏറ്റവും പുതിയ പ്രതിഭാസം. ●

# tips n tricks




Adobe InDesign-ൽ ഒരു photoshop image ന്റെ layers എങ്ങിനെ control ചെയ്യാം എന്ന് പരിശോധിക്കുകയാണ് ഈ അദ്ധ്യായത്തിൽ.

## Designer's Corner

തയ്യാറാക്കിയത് TK Wilson





Adobe InDesign-ൽ ഡിസൈനുകൾ ചെയ്യുമ്പോൾ Photoshop ഇമേജുകൾ place ചെയ്യാറുണ്ട്. InDesign-ൽ place ചെയ്തതിന്ശേഷവും ഈ ഇമേജുകൾ എഡിറ്റ് ചെയ്യേണ്ടതായി വരാറുണ്ട്. ഇതിന്റെ ലെയറുകൾ എഡിറ്റ് ചെയ്യണമെങ്കിൽ ഫോട്ടോഷോപ്പിൽ തന്നെ ഓപ്പൺ ചെയ്ത് എഡിറ്റ് ചെയ്യുകയാണ് സാധാരണ പതിവ്. എന്നാൽ ഇപ്പോൾ Adobe InDesign-ന്റെ 2018 update-ൽ ഈ ഇമേജുകളെ ഫോട്ടോഷോപ്പിൽ ഓപ്പൺ ചെയ്യാതെതന്നെ ലെയറുകൾ എഡിറ്റ് ചെയ്യാവുന്നതാണ്. ഇതിനായി ആവശ്യമുള്ള ഇമേജ് select ചെയ്തതിന് ശേഷം Object > Object Layer Options എടുക്കുക. ചിത്രത്തിൽ കാണുന്നതുപോലെ ഒരു window അവിടെ തുറന്നു വരുന്നു. ആ ഇമേജിൽ ഉപയോഗിച്ചിട്ടുള്ള എല്ലാ ലെയറുകളും അതിൽ നമുക്ക് കാണാവുന്നതാണ്. Preview check ചെയ്തതിന്ശേഷം ഈ ലേയറുകൾക്കു നേരെ കാണുന്ന 'eyeball' അടക്കുകയോ തുറക്കുകയോ ചെയ്യുമ്പോൾ ആ ലെയറിലുള്ള objects പ്രത്യക്ഷമാവുന്നതും അപ്രത്യക്ഷമാവുന്നതും കാണാവുന്നതാണ്. ഇത് InDesign-ൽ തന്നെയാണ് സംഭവിക്കുന്നത്. Photoshop-ൽ പലതരം Adjustment Layers ഉപയോഗിച്ച് പലതരം effects ചെയ്തതിന്ശേഷം InDesign-ൽ നിന്നുകൊണ്ടുതന്നെ layout-ന് യോജിച്ച effects നിലനിർത്തുന്നതിനും ആവശ്യമില്ലാത്തവ close ചെയ്യുന്നതിനും ഈ feature വളരെയേറെ പ്രയോജനപ്രദമാണ്. വലിയ Photoshop ഇമേജുകളൊക്കെയാണെങ്കിൽ ഇടയ്ക്കിടെ ഓപ്പൺ ചെയ്യുന്നതും സേവ് ചെയ്യുന്നതും വളരെയേറെ സമയമെടുക്കുന്നതാണ്.

InDesign, Illustrator, Photoshop എന്നിവയുടെ മലയാളത്തിലുള്ള video tutorials കാണുന്നതിനായി താഴെ കാണുന്ന YouTube Channel, Facebook Page എന്നിവ സന്ദർശിക്കുക, subscribe ചെയ്യുക, അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, share ചെയ്യുക.

tkwill2son@gmail.com www.youtube.com/c/WilsonKunjan
www.facebook.com/youwillearngraphicdesigning







Model Code: 82/2018 Patricia Joy





Model Code:83/2018 Shamran Shamsudheen



## the other truth

So Mie is a copywriter currently working at an advertising agency in UAE. His career spans over 28 years with stints at industry leading creative houses in Keralam and numerous campaigns. He also used to engage students in advertising at the School of Communications, Mahatma Gandhi University.



So Mie

# Brands losing glory

Remember the March issue of ADCOM where I wrote about writing quotes?

Well, to my surprise, it seems I've found a reader. Till this past week, I had no idea what readers were thinking about my writing. I had no idea whether someone out there was even reading my column at all. I desperately wanted to thank someone who reads it. Of course, my wife reads it every month, voluntarily and religiously. So does a well-wisher friend of mine. And you know how embarrassing it is to repeatedly thank them.

But the other day, I came to know that a stranger happened to flip through the magazine, did a double take when he saw my page, read it through and made some interesting comments. Bingo! Finally, I've found a reader outside my circle.

I must admit, I got a kick out of that feedback.

Being a copywriter for long, I've become insensitive to the probability of me being read or not. Readers rarely cross my mind when I write copy. Because there, I'm only a ghostwriter for companies. And there I don't get to express my views – if I did, I'd expose many a reputable company!

Writing a column is different. Unlike copywriting, column writing is more personal, more conversational. It's like a private talk with an imaginary person who's listening. Neither story writing nor poetry writing affords this rare experience.

While thanking the new-found reader, I wondered what made him take notice of the page. Soon it dawned on me. It's the design. The quotes. So with your permission, I'd like to revel in the discovery and try to fish for more readers by throwing the same bait.

This time my quotes are not about business in the conventional sense. They're about the murky business of politics and religion where all brands use the same strategy and consumers are consistently taken for a ride.

**Power:**
**"When you entrust a silly person with a serious position, you engender a dangerous crossbreed."**

**Politician:**
**"A social engineer who can promise *tomorrow* but deliver *yesterday* and be rewarded for it *today*."**

**Namaskar:**
**"A double palm gesture politicians in India use to flip the bird."**

**Religion:**
**"Religion is a refugee camp for souls lost between god and humanity."**

**Piety:**
**"Love for god doesn't necessarily transform to love for god's creations."**

**Prayer:**
**"Our prayers are either nauseating flattery or abject supplication. No wonder god looks down on us!"**

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

# വിളയട്ടെ ജൈവവിപ്ലവം



കേരളത്തിലെ കൃഷിയിടങ്ങളിൽ
ജൈവവിപ്ലവത്തിന്റെ മാറ്റൊലി മുഴക്കികൊണ്ട് ദേശാഭിമാനിയും മലബാർ ഗോൾഡും
ചേർന്നവതരിപ്പിക്കുന്ന 'കേരളം വിളയട്ടെ - സീസൺ 2' ആരംഭിക്കുകയായി.
നമുക്കൊരുമിക്കാം, വിഷമയമായ പച്ചക്കറികൾക്കെതിരേയുള്ള
ജനകീയ മുന്നേറ്റത്തിൽ.

**കേരളം വിളയട്ടെ**
··· സീസൺ 2 ···



Issued in Public Interest by

MALABAR GOLD & DIAMONDS



Media Partner

ദേശാഭിമാനി

popkon.in